# ഇന്ത്യ മുന്നോട്ട്

(രണ്ടാംഭാഗം)



ഗ്രന്ഥകർത്താ

ആനന്ദക്കുട്ടൻ എം. എ.



*Approved for School Libraries — Vide D. P. I's order No L. Dis 18286/56/A I 3 dated 24-10-1956*

വിദ്യോദയ പ്രസിദ്ധീകരണം

സ്റ്റാൻഡാർഡ് IX പുസ്തകം

# ഇൻഡ്യ മുന്നോട്ട്

( രണ്ടാംഭാഗം )






ആനന്ദക്കുട്ടൻ എം. ഏ.

ലെക്ചറർ, യൂണിവേഴ്സിററി കോളേജ്, തിരുവനന്തപുരം.



**വിദ്യോദയ പ്രസിദ്ധീകരണങ്ങൾ**

തിരുവനന്തപുരം.

വില 12 അണ.

# INDIA MUNNŌTTU

(HISTORY)

[PART II]

ANANDAKKUTTAN M. A.

First Impression June 1956

Second Impression November 1956

*Publishers*

VIDYODAYA PUBLICATIONS

CARMAL ROAD, VAZHUTHACAUD,

TRIVANDRUM.

Price As. 12

# വിദ്യോദയ പ്രസിദ്ധീകരണങ്ങൾ



## സ്റ്റാൻഡാർഡ് VI

1. വേലുത്തമ്പിദളവാ .... .... [വീരചരിതം]
2. മടിയനായ പുത്രൻ .... [ലഘുനാടകം]
3. ചീത .... [സംഭാഷണഗാനം]
4. വിമാനത്തിന്റെ കഥ .... .... [ശാസ്ത്രം]
5. ധർമ്മരശ്മി .... .... [ജീവചരിത്രം]

## സ്റ്റാൻഡാർഡ് VII

1. ശ്രീനാരായണഗുരു .... .... [ജീവചരിത്രം]
2. റേഡിയോ .... .... [ശാസ്ത്രം]
3. സഹപാഠികൾ .... .... [ഗാനനാടകം]
4. അവർ ഇന്നും ജീവിക്കുന്നു [ജീവചരിത്രസമാഹാരം]
5. നമ്മുടെ ആഘോഷങ്ങൾ .... [സാമൂഹ്യചരിത്രം]

## സ്റ്റാൻഡാർഡ് VIII

1. ആകാശജേതാക്കൾ .... [സഞ്ചാരപരീക്ഷണങ്ങൾ]
2. സിനിമ .... .... [ശാസ്ത്രം]
3. ജ്ഞാനപ്പാന .... .... [ഹിതോപദേശം]
4. തിലോത്തമ (ഒന്നാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]
5. തിലോത്തമ (രണ്ടാംഭാഗം)
   [ഭാരതീയാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് IX

1. ബാപ്പുജി .... ... [ജീവചരിത്രം]
2. ശരീരമാദ്യം .... .... [ശരീരശാസ്ത്രം]
3. ബിന്ദുക്കൾ .... .... [ശ്ലോകസമാഹാരം]
4. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]
5. ഇൻഡ്യ മുന്നോട്ട് .... .... [രാജ്യചരിത്രം]

## സ്റ്റാൻഡാർഡ് X

1. ചെങ്കോലും മരവുരിയും.... .... [നാടകം]
2. സമ്പൂർണ്ണജീവിതം .... .... [ജീവചരിത്രം]
3. ഭാവദർപ്പണം .... ... [കവിതാസമാഹാരം]
4. ഇരുളും വെളിച്ചവും (ഒന്നാം ഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]
5. ഇരുളും വെളിച്ചവും (രണ്ടാം ഭാഗം) [പാശ്ചാത്യാഖ്യായികാസംഗ്രഹം]

## സ്റ്റാൻഡാർഡ് XI

1. മൗലികാവകാശങ്ങൾ .... .... [രാഷ്ട്രീയകാര്യം]
2. സീതാപരിത്യാഗം .... .... [കവിതാസംഗ്രഹം]
3. കൈരളിയുടെ കഥ—ഒന്നാംഭാഗം [സാഹിത്യചരിത്രം]
4. കൈരളിയുടെ കഥ—രണ്ടാംഭാഗം [സാഹിത്യചരിത്രം]
5. കൈരളിയുടെ കഥ—മൂന്നാംഭാഗം [സാഹിത്യചരിത്രം]

---

# ഈ ഗ്രന്ഥപരമ്പരയെപ്പററി

അപ്പർ പ്രൈമറി സ്കൂളിലേയും സെക്കൻഡറി സ്കൂളിലേയും വിദ്യാൎത്ഥികളെ ഉദ്ദേശിച്ചാണു് ഞങ്ങൾ ഈ ഗ്രന്ഥപരമ്പര തയാറാക്കിയിട്ടുള്ളതു്. ഓരോ ക്ലാസ്സിലേയും മാതൃഭാഷാധ്യയനത്തിനു് നിർദ്ദേശിച്ചിട്ടുള്ള പുസ്തകങ്ങളിൽ കുട്ടികൾ പരിചയിക്കുന്ന പദങ്ങളേയും പ്രയോഗങ്ങളേയും ശൈലികളേയും അവരുടെ മനസ്സിൽ കൂടുതൽ ദൃഢമായി പ്രതിഷ്ഠിക്കുന്നതിനും ബഹുമുഖമായ വിജ്ഞാനം അവക്കു് നൽകുന്നതിനും ഉപകരിക്കത്തക്കവിധം ഈ ഗ്രന്ഥങ്ങളിലെ പ്രതിപാദ്യങ്ങളും പ്രതിപാദന രീതിയും ക്രമപ്പെടുത്തി സംവിധാനം ചെയ്തിട്ടുണ്ടു്. ഓരോ ക്ലാസ്സിലും പഠിക്കുന്ന കുട്ടികളുടെ മാനസികവും ഭാഷാവിജ്ഞാനപരവുമായ നിലവാരത്തിനൊപ്പിച്ചാണു് അതാതു് ക്ലാസ്സിലേയ്ക്കു് പുസ്തകങ്ങൾ നിൎമ്മിച്ചിട്ടുള്ളതു്. മുൻ ക്ലാസ്സുകളിലെ പുസ്തകങ്ങളിലുള്ള പദങ്ങളും രചനാ ശൈലികളും വേണ്ടിടത്തോളം അടുത്ത ക്ലാസ്സുകളിലെ ഗ്രന്ഥങ്ങളിൽ ആവൎത്തിക്കുക, ഓരോ ക്ലാസ്സിലുമുള്ള വിദ്യാൎത്ഥികൾക്കു് പുതിയ വാക്കുകളും നൂതന ശൈലികളും മനസ്സിലാക്കാൻ അവസരം നൽകുക, മലയാള സാഹിത്യത്തിലെ സുപ്രധാനവും മനോഹരവുമായ കവിതകളോടും അവയുടെ കൎത്താക്കന്മാരോടും സമ്പൎക്കം പുലർത്താൻ കുട്ടികളെ സഹായിക്കുക, ഗാനനാടകം, ഗദ്യനാടകം, ഒററശ്ലോകം, ഭാഷാഗാനം, ജീവചരിത്രം, ദേശചരിത്രം, നോവൽ, സഞ്ചാരകഥ, ശാസ്ത്രം, സാമാന്യവിജ്ഞാനം തുടങ്ങിയ വിവിധ വിഷയങ്ങളിൽ ബാലികാബാലന്മാക്കു് കൗതുകം ഉളവാക്കുക, എന്നിവയാണു് ഈ ഗ്രന്ഥപരമ്പരയുടെ മുഖ്യലക്ഷ്യങ്ങൾ. ഇക്കാൎയ്യത്തിൽ ഞങ്ങൾ എത്രമാത്രം വിജയിച്ചിട്ടുണ്ടെന്നു് നിശ്ചയിക്കേണ്ടതു് ഇനാട്ടിലെ അധ്യാപകസുഹൃത്തുക്കളും വിദ്യാഭ്യാസവിചക്ഷണന്മാരുമാണു്.

പ്രസാധകർ:
അംശി പി. ശ്രീധരൻനായർ.
എൻ. കൃഷ്ണപിള്ള
വി. ആനന്ദക്കുട്ടൻനായർ.

# ഇൻഡ്യ മുന്നോട്ട്

---

## രണ്ടാം ഭാഗം

## I

## ഇസ്ലാം ഇൻഡ്യയിൽ

---

അഫ്ഗാനിസ്ഥാൻമുതൽ ആസ്സാംവരെയും, കന്യാകുമാരിമുതൽ കാശ്മീരംവരെയും വ്യാപിച്ചുകിടന്ന ഭൂപ്രദേശമായിരുന്നു പണ്ടത്തെ ഇന്ത്യ ഇന്നു് ഇന്ത്യയും പാകിസ്ഥാനും ഉണ്ടു്. പാകിസ്ഥാൻ ഒരു മുസ്ലീം രാഷ്ട്രമാണു്. സിന്ധുസമതലങ്ങൾ മുതൽ പടിഞ്ഞാറോട്ട് അഫ്ഗാനിസ്ഥാൻവരെയുള്ള പ്രദേശങ്ങളും, കിഴക്കേ ബംഗാളും പാകിസ്ഥാൻ എന്ന പേരിൽ അറിയപ്പെടുന്നു. ബാക്കിയുള്ള പ്രദേശങ്ങളാണു് ഇന്നത്തെ ഇന്ത്യ.

പാകിസ്ഥാൻ മുസ്ലീംരാഷ്ട്രമാണെന്നു പറഞ്ഞല്ലോ. ഈ മുസ്ലീങ്ങൾ ഇൻഡ്യയുടെ ഒരു ഭാഗത്തിന്റെ അവ

കാശികളായിത്തീന്നതെങ്ങനെ? ഇന്ത്യ അവരുടെ ജന്മ ഭൂമിയാണോ? മററുള്ള ഇന്ത്യാക്കാരും മുസ്ലീങ്ങളും പണ്ടു എങ്ങനെ കൂടിക്കഴിഞ്ഞിരുന്നു? അതൊരു നീണ്ട കഥ യാണു്.

(ആയ്യന്മാരെപ്പോലെ തന്നെ ഇസ്ലാംമതക്കാരും ഇന്ത്യയെ ആക്രമിക്കുകയാണുണ്ടായതു്. ഏതാണ്ടു് ആയിരം കൊല്ലങ്ങൾക്കുമുമ്പു് മുഹമ്മദ്ഗസ്നി എന്നൊരു യുദ്ധവീരൻ ഇന്ത്യയെ ആക്രമിച്ചു. ഗസ്നിയുടെ മുൻഗാമി യായ സബക്ടജിനും ഇന്ത്യയെ ആക്രമിച്ചിട്ടുണ്ടെങ്കിലും അദ്ദേഹത്തിനു് ഇവിടെ ആധിപത്യം സ്ഥാപിക്കാൻ കഴിഞ്ഞില്ല. മഹമ്മദ്ഗസ്നി പതിനേഴുപ്രാവശ്യം ഈ രാജ്യത്തു് ആക്രമണം നടത്തി; എന്നു മാത്രമല്ല അദ്ദേഹം ദേവാലയങ്ങൾ കൊള്ളയടിക്കുകയും നശിപ്പിക്കുകയും ചെയ്തു. ഇസ്ലാം മതപ്രചരണമെന്ന വ്യാജേന ഗസ്നി ഈ നാട്ടിൽ കാട്ടിയ കടുംകൈയ്ക്കു കണക്കില്ല. അഫ്ഗാനി സ്ഥാൻ മുതൽ പഞ്ചാബുവരെ അദ്ദേഹം കീഴടക്കി.)

പിന്നീടു് ഇന്ത്യയെ ആക്രമിച്ച മഹമ്മദ്ഗോറി കുറേക്കൂടി നയജ്ഞനായിരുന്നു. അതുകൊണ്ടു് അദ്ദേഹ ത്തിനു ഇവിടെ ഒരു സാമ്രാജ്യം സ്ഥാപിക്കാൻ കഴിഞ്ഞു. അന്നത്തെ തലസ്ഥാനം ഡൽഹി പട്ടണമായിരുന്നു.

വാൾകൊണ്ടല്ല, സ്നേഹംകൊണ്ടാണു് ആളുകളെ കീഴടക്കേണ്ടതു് എന്നു് മനസ്സിലാക്കി തദനുസരണം പ്രവർത്തിച്ച ഒരു മഹമ്മദീയ ചക്രവർത്തിയുണ്ടായിരുന്നു– അലാവുദീൻ കിൽജി. ആദ്യം അദ്ദേഹം ജനങ്ങളോടു് ക്രൂരമായി പെരുമാറിയെങ്കിലും പില്ക്കാലത്തു സൗഹാർദ്ദപൂർവം ഭരണം നടത്തി.

രജപുത്രന്മാരുടെ വീര്യത്തെയും രജപുത്രസ്ത്രീകളുടെ [1] ചരിത്ര മഹിമയേയും [2] ദ്യോതിപ്പിക്കുന്ന ഒരു സംഭവം അലാവുദീൻ കിൽജിയുടെ കാലത്തു് ഉണ്ടായി.

ചിത്തോർ ദുർഗ്ഗത്തിൽ പത്മിനി എന്നു പേരായി അതിസുന്ദരിയായ ഒരു സ്ത്രീയുണ്ടായിരുന്നു. പത്മിനിയുടെ ലാവണ്യത്തെക്കുറിച്ചു് അലാവുദീനും കേട്ടിരുന്നു. അദ്ദേഹത്തിനു് അവളെ കാണുവാൻ അതിയായ ആഗ്രഹംതോന്നി. ചിത്തോറിലെ രജപുത്രന്മാരെ അദ്ദേഹം ഈ വിവരം അറിയിക്കുകയും അവർ പത്മിനിയെ സന്ദർശിക്കുവാൻ ചക്രവർത്തിയെ അനുവദിക്കുകയും ചെയ്തു. എന്നാൽ ചിത്തോറിൽ ചെന്നപ്പോൾ അലാവുദീനു് പത്മിനിയെ നേരിൽ കാണാൻ കഴിഞ്ഞില്ല.

---

1. ചാരിത്രം = ജീവിതശുദ്ധി.
2. ദ്യോതിപ്പിക്കുക = പ്രകടിപ്പിക്കുക.

പത്മിനിയുടെ രൂപം ഒരു കണ്ണാടിയിൽ പ്രതിഫലിച്ചതു മാത്രം കണ്ടു് കിൽജി മടങ്ങിപ്പോന്നു. രജപുത്രന്മാർ കരുതിക്കൂട്ടി തന്നെ അവമാനിച്ചതാണെന്നു് അദ്ദേഹം വിചാരിച്ചു് പ്രതികാരത്തിനു വട്ടംകൂട്ടി. എന്തുവന്നാലും പത്മിനിയെ സ്വന്തമാക്കണമെന്നു നിശ്ചയിച്ചുകൊണ്ടു് അദ്ദേഹം സൈന്യസമേതം ചിതോറിലെത്തി കോട്ടവളഞ്ഞു. സംഖ്യാബലം കുറവായിരുന്ന രജപുത്രർ ധീരമായി കോട്ടയെ രക്ഷിച്ചു നിലകൊണ്ടു. ഒടുവിൽ അവർ അലാവുദീൻെറ സേനയോടു് യുദ്ധം ചെയ്തു് വീരചരമം പ്രാപിച്ചു. സന്തുഷ്ടനായ അലാവുദീൻ കോട്ട [1]ഭേദിച്ചു് അകത്തു കടന്നു നേരേ അന്തഃപുരത്തിലേക്കു് പ്രവേശിച്ചു. പത്മിനി എന്നല്ല, ഒരൊററ രജപുത്രസ്ത്രീപോലും അവിടെയുണ്ടായിരുന്നില്ല. ആ രജപുത്രമഹിളകൾ ചിതോർ കോട്ടയുടെ പതനത്തോടുകൂടി [2] അഗ്നികുണ്ഡത്തിൽ ചാടി ആത്മഹത്യചെയ്തു!

അലാവുദീൻെറ കാലശേഷം കിൽജി സാമ്രാജ്യം [3] ശിഥിലമാവുകയും തുഗ്ളക്ക്വംശം അധികാരത്തിൽ വരികയും ചെയ്തു. ഈ വംശത്തിലെ ഒരു ചക്ര

---

1. ഭേദിക്കുക = ബലംപ്രയോഗിച്ചു് തുറക്കുക.
2. അഗ്നികുണ്ഡം = തീക്കുമ്പാരം.
3. ശിഥിലമാവുക = ഛിന്നഭിന്നമാവുക.

വത്തിയെപ്പററി നിങ്ങൾ കേട്ടിരിക്കും–മഹമ്മദ്ബിൻ തുഗ്ലക്ക്. അദ്ദേഹത്തിൻെറ വിചിത്രങ്ങളായ ചില പരിഷ്കാരങ്ങൾ ജനങ്ങളെ ഒട്ടേറെ കഷ്ടപ്പെടുത്തി. സാമ്രാജ്യത്തിൻെറ തലസ്ഥാനം ഡൽഹിയിൽനിന്നു് ദേവഗിരിയിലേയ്ക്കു മാററണമെന്നു് അദ്ദേഹം നിശ്ചയിച്ചു. ഡൽഹിയിലെ ജനങ്ങളെല്ലാം ദേവഗിരിയിലേയ്ക്കു പുറപ്പെട്ടുകൊള്ളണമെന്നു് കല്പനയും പുറപ്പെടുവിച്ചു. ഈ യാത്രയിൽ അവർ വളരെ സങ്കടങ്ങൾ അനുഭവിച്ചു. ഇത്രയുമായപ്പോഴാണു് തുഗ്ലക്കിൻെറ ബുദ്ധി തെളിഞ്ഞതു്. തലസ്ഥാനം മാറേറണ്ടതില്ലെന്നും ജനങ്ങൾ ഡൽഹിയിലേയ്ക്കു മടങ്ങിക്കൊള്ളണമെന്നും അദ്ദേഹം ഉത്തരവിട്ടു.

തുഗ്ലക്കു് വംശക്കാരുടെ ഭരണകാലത്തു് ഇന്ത്യയ്ക്കു് മറെറാരു വിപത്തുനേരിട്ടു. ക്രൂരനായ ടിമൂർ ഇന്ത്യയെ ആക്രമിക്കുകയും കൊള്ളയടിക്കുകയും ചെയ്തു.

ഇങ്ങനെ രാജവംശങ്ങൾ പലതും ഇന്ത്യയെ ഭരിച്ചു. അത്യാപത്തുകൾ പലതും സംഭവിച്ചു. എന്നിരുന്നാലും ഇന്ത്യ [1] നിർഭീകമായി മുന്നോട്ടുതന്നെ പൊയ്ക്കൊണ്ടിരുന്നു. മാത്രമല്ല ഇന്ത്യയെ കീഴടക്കുവാൻ വന്ന മുഹമ്മദീയരും ഇവിടുത്തെ ഹിന്ദുക്കളും അന്യോന്യമൈത്രിയിൽ കഴിഞ്ഞുകൂടുകയും ചെയ്തു.

---

1. നിർഭീകം = നിർഭയം.

തുഗ്ലക്ക് വംശത്തിനു ശേഷം സെയിദുവംശവും ലോദിവംശവും ഇന്ത്യയെ ഭരിച്ചു. രജപുത്ര രാജാക്കന്മാർ ആ വംശങ്ങളെ കാലക്രമേണ ക്ഷയിപ്പിച്ചു.

നൂററാണ്ടുകളായി ചക്രവർത്തിമാരുടെ [1] ആസ്ഥാനമായിരുന്ന ഡൽഹിയുടെ പദവി അസ്തമിച്ചു എന്നു തന്നെ പറയാം. ഈ കാലഘട്ടത്തിലാണ് ദക്ഷിണേന്ത്യയിൽ വിജയനഗരസാമ്രാജ്യം ഉദയംചെയ്തതു്. അതോടുകൂടി ഉത്തരേന്ത്യയിൽനിന്നു് ഹിന്ദുക്കൾ വിജയനഗരത്തിലേയ്ക്കു് പ്രയാണമാരംഭിച്ചു. വിജയനഗരത്തിൻെറ മനോഹാരിത സഞ്ചാരികളുടെ പ്രശംസയ്ക്കു പാത്രമായിട്ടുണ്ടു്. ഈ സാമ്രാജ്യത്തിലെ ഏററവും പ്രശസ്തനായ ചക്രവർത്തി കൃഷ്ണദേവരായർ ആണു്. അദ്ദേഹം സഹൃദയനും, ബുദ്ധിമാനും, നയജ്ഞനും ആയിരുന്നു.

വിജയനഗരസാമ്രാജ്യം ദക്ഷിണേന്ത്യയിൽ പുലർന്നിരുന്ന കാലത്താണു് ബാബർ എന്ന മുഗളൻ ഡൽഹിയെ ആക്രമിച്ചതു്. പിന്നീടു് ഇരുന്നൂറുകൊല്ലത്തോളം ഇന്ത്യ ഭരിച്ച മുഗൾസാമ്രാജ്യത്തിൻെറ സ്ഥാപകൻ ബാബർ ആണു്. ഇൻഡ്യയിലെ യുദ്ധമുറകളും, ആയുധ

---

2. ആസ്ഥാനം = ഇരിപ്പിടം (വാസസ്ഥലം)

വിദ്യയും അധഃപതിക്കുവാൻ തുടങ്ങിയതു് മുഗൾസാമ്രാജ്യത്തിന്റെ [1]പ്രാരംഭദശയിൽ ആകുന്നു. ചോളസാമ്രാജ്യത്തിന്റെ അധഃപതനത്തോടുകൂടി കപ്പൽക്കച്ചവടവും അസ്തമിച്ചു. ഇൻഡ്യയുടെ ചരിത്രത്തിൽ മുഗൾ ഭരണകാലം അതിപ്രധാനമായ ഒരു ഘട്ടമാണു്.

### ചോദ്യങ്ങൾ

1. ഇന്ത്യയിൽ മുസ്ലീങ്ങളുടെ പ്രവേശം എന്നായിരുന്നു ?
2. ചിത്തോറിന്റെ പതനം വിവരിക്കുക.
3. മഹമ്മദ്ബിൻ തുഗ്ളക്കിന്റെ കാലത്തു് ജനങ്ങൾ കഷ്ടത അനുഭവിച്ചതെന്തുകൊണ്ടു് ?

---

1. പ്രാരംഭദശ = ആദ്യകാലം.

## II

# ഭക്തിപ്രസ്ഥാനം

മതത്തെ സംബന്ധിച്ചിടത്തോളം ഈ ഘട്ടത്തിൽ ഒരു [1]പരിവത്തനം ഉണ്ടായി. ഹിന്ദുമതത്തിൽ ചില പ്രത്യേകതകൾ കടന്നുകൂട്ടുകയും ചെയ്തു ഈശ്വരൻ കരുണാമയനാണെന്നും അദ്ദേഹത്തെ ഭക്തിപൂർവം ആരാധിക്കുകയാണു് ജീവിതസുഖത്തിനും മോക്ഷത്തിനും മാർഗ്ഗമെന്നും ജനങ്ങളിൽ പരക്കെ വിശ്വാസമുണ്ടായി. ചിലർ വിഷ്ണുവിനേയും, മററു ചിലർ ശിവനേയും വേറൊരു കൂട്ടർ ഭദ്രകാളിയേയും [2]ഉപാസനാമൂത്തികളായി സ്വീകരിച്ചു. അങ്ങനെ ഹിന്ദുക്കളിൽതന്നെ വൈഷ്ണവമതക്കാരും, ശൈവമതക്കാരും, [3]ശാക്തേയമതക്കാരും ഉത്ഭവിച്ചു. ഈ വിഭാഗങ്ങൾ ഇന്നും ഇന്ത്യയിൽ കാണ്മാനുണ്ടു്.

ഇപ്രകാരം ഹിന്ദുമതത്തിൽതന്നെ വിവിധഘടകങ്ങൾ ഉണ്ടായപ്പോൾ ഓരോന്നിൻേറയും പ്രചാരത്തിനു് ഉപകരിക്കുന്ന സാഹിത്യകൃതികൾ ഉണ്ടായി. വൈഷ്ണ

---

1. പരിവത്തനം = മാററം
2. ഉപാസനാമൂത്തി = ആരാധിക്കുന്ന ദേവത
3. ശാക്തേയം = ശക്തി (കാളി)യെ സംബന്ധിച്ചതു്.

വർ രാമായണം പ്രചരിപ്പിച്ചു. ഇന്ത്യയിലെ എല്ലാഭാഷകളിലേക്കും രാമായണം, ഭാരതം, ഭാഗവതം മുതലായ വൈഷ്ണവ മതഗ്രന്ഥങ്ങൾ [1] വിവൎത്തനം ചെയ്യപ്പെട്ടു. അക്കൂട്ടത്തിൽ അദ്ധ്യാത്മരാമായണം, ശ്രീമഹാഭാരതം ശ്രീമഹാഭാഗവതം മുതലായ ഗ്രന്ഥങ്ങൾ മലയാളത്തിലും ഉണ്ടായി.

ഇന്ത്യയൊട്ടുക്ക് ഹിന്ദുമത സന്ന്യാസിമാർ മതപ്രചരണം നടത്തി. തുളസീദാസ്, രാമാനുജാചാൎയ്യർ, രാമാനന്ദർ, മധ്വാചാൎയ്യർ, മീരാബായി, തുക്കാറാം, ചൈതന്യൻ എന്നിവർ വൈഷ്ണവസന്ന്യാസിമാരായിരുന്നു.

ഹിന്ദുവിനേയും മുസ്ലീമിനേയും ജാതിയുടെ പേരിൽ അകററി നിറുത്തുന്നതു് ശരിയല്ലെന്നു് വിശ്വസിക്കുന്ന കൂട്ടരും ഉണ്ടായിരുന്നു. വിശാലമായ മനുഷ്യസ്നേഹത്തിൻെറ ആദ്യത്തെ [2] പ്രവാചകന്മാരായിരുന്നു അവർ. ആചാരങ്ങളും മതങ്ങളും വ്യത്യസ്തമായതുകൊണ്ടുമാത്രം മനുഷ്യനും മനുഷ്യനും തമ്മിൽ [3] ഭേദബുദ്ധി വച്ചു പുലൎത്തുന്നതു് അനീതിയാണെന്നു് അവർ വാദിച്ചു. കബീർദാസ് എന്ന പേർ നിങ്ങൾ കേട്ടിരിക്കും. അദ്ദേഹം രാമാനന്ദൻെറ ശിഷ്യനും, ജാതിയിൽ മുസ്ലീമും ആയിരുന്നു.

---

1. വിവൎത്തനം ചെയ്യുക = തൎജ്ജമ ചെയ്യുക
2. പ്രവാചകൻ = ദീൎഘദൎശി
3. ഭേദബുദ്ധി = ഒന്നല്ലെന്ന വിചാരം.

ഹിന്ദുമതത്തിലുണ്ടായ പരിവർത്തനത്തിനനുസരിച്ച് സാഹിത്യകൃതികൾ ഉടലെടുക്കുകയും പ്രചരിക്കുകയും ചെയ്ത വിവരം മുമ്പു പറഞ്ഞുവല്ലോ. മതത്തിലുണ്ടായ ഈ മാററം നമ്മുടെ എല്ലാ കലകളേയും ബാധിച്ചു എന്നു മൊത്തത്തിൽ പറയാം.

ഇതിനെല്ലാം പുറമേ പുതിയ ഒരു മതം കൂടിയുണ്ടായി. ഹിന്ദുമുസ്ലീം ഐക്യത്തെ ലക്ഷ്യമാക്കിക്കൊണ്ട് ചിലർ പ്രയത്നിച്ചതിൻെറ ഫലമായിട്ടാണ് ഈ മതം [1]ആവിർഭവിച്ചതു്. ഹിന്ദുമതത്തിലേയും ഇസ്ലാം മതത്തിലേയും ഉത്തമങ്ങളായ തത്വങ്ങൾ സ്വീകരിച്ചുകൊണ്ടു ഗുരുനാനാക്ക് സ്ഥാപിച്ച സിക്കു മതമാണതു്. ആ മതത്തിൻെറ അനുയായികൾ തലയിൽ പ്രത്യേക രീതിയിൽ കെട്ടിയിരിക്കും. അവർ താടി വളർത്തുകയും കൈയിൽ ഇരുമ്പു വളയിടുകയും ചെയ്യും. ഇതു കൂടാതെ അവർ എല്ലായ്പോഴും അരയിൽ ഒരു ചെറിയ [2]കൃപാണം ധരിക്കാറുണ്ട്. സിക്കുകാരുടെ ക്ഷേത്രത്തിനു "ഗുരുദ്വാരം" എന്നാണ് പറയുന്നതു്.

---

1. ആവിർഭവിക്കുക = ഉണ്ടാവുക
2. കൃപാണം = വാൾ.

മുസ്ലീങ്ങളുടെ ആഗമനത്തിനുശേഷം ഇന്ത്യയിൽ ചില ആചാരങ്ങൾ പുതുതായി വന്നുകൂടി. അതിൽ പ്രധാനപ്പെട്ടതു് "പർദാ" സമ്പ്രദായമാണു്. സ്ത്രീകൾ ശരീരമാസകലം വസ്ത്രംകൊണ്ടു മറയ്ക്കുന്നതിനാണു് പർദാ സമ്പ്രദായം എന്നു പറയുന്നതു്. ഇതു് ഒരു മഹമ്മദീയാചാരമാണെന്നു പറഞ്ഞുകൂടാ. മെക്കായിലേക്കു തീർത്ഥയാത്ര പോകുമ്പോൾ സ്ത്രീകൾ മുഖത്തെ മൂടുപടം മാററിക്കൊണ്ടു സഞ്ചരിക്കണമെന്നു പ്രത്യേകം നിഷ്കർഷിച്ചിട്ടുണ്ടു്. ഈ പർദാസമ്പ്രദായംകൊണ്ടു് സ്ത്രീകൾ സാമുദായികജീവിതത്തിൽ നിന്നു് വേർതിരിക്കപ്പെട്ടു. ശരീരത്തിൽ ശരിയായി വായുസഞ്ചാരമുണ്ടാകാത്ത ഈ വസ്ത്രധാരണസമ്പ്രദായം ആരോഗ്യത്തിനു വളരെ ഹാനികരവുമാണു്. ഹിന്ദുക്കളുടേയും മുസ്ലീങ്ങളുടേയും ഇടയിൽ ഇന്നും പർദാസമ്പ്രദായം നിലവിലുണ്ടു്. ഇതു്[1] ആഭിജാത്യത്തിന്റെ ഒരു ചിഹ്നമായിട്ടാണു് അവർ കണക്കാക്കിയിരിക്കുന്നതു്.

അക്കാലത്തെ ഔദ്യോഗികഭാഷ പേർഷ്യൻ ആയിരുന്നുവെങ്കിലും സാധാരണ ജനങ്ങൾ സംസാരിച്ചിരുന്ന ഹിന്ദി ക്രമേണ അഭിവൃദ്ധിപ്പെട്ടുവന്നു. ഹിന്ദിയെ പരിപോഷിപ്പിക്കുവാൻ ശ്രമിച്ച മുസ്ലീങ്ങളും ഉണ്ടു്. ഇവരിൽ

---

1. ആഭിജാത്യം = കുലമഹിമ.

ഏററവും പ്രമുഖനായ അമീർ ഖുസ്രുവിനെക്കുറിച്ച് പ്രത്യേകം പറയേണ്ടിയിരിക്കുന്നു. അദ്ദേഹത്തിന്റെ മൂലകുടുംബം തുർക്കിയിലായിരുന്നു. ഖുസ്രു പേർഷ്യൻ ഭാഷയിൽ പ്രശസ്തനായ ഒരു കവിയായിരുന്നു. സംസ്കൃതവും അദ്ദേഹം അഭ്യസിച്ചിരുന്നു. ഒരു സംഗീതജ്ഞനെന്ന നിലയിലും ഖുസ്രു അഗ്രഗണ്യനായിരുന്നു. ഭാരതീയസംഗീതത്തിൽ അദ്ദേഹം ചില പരിഷ്കാരങ്ങൾ വരുത്തി. 'സിതാർ' എന്ന സംഗീതോപകരണം കണ്ടുപിടിച്ചതു് ഖുസ്രുവാണു്. അദ്ദേഹത്തിന്റെ [1] കവനങ്ങൾ ഹിന്ദി സംസാരിക്കുന്ന പ്രദേശങ്ങളിൽ ഇന്നും പ്രചാരത്തിലിരിക്കുന്നു. അതിനു കാരണമുണ്ടു്. സാധാരണക്കാരുടെ ഭാഷയിലാണു് അദ്ദേഹം കവിതകൾ എഴുതിയതു്. അതിലെ ഉള്ളടക്കമോ, അവരുടെ വികാരങ്ങളും വിചാരങ്ങളും!

## ചോദ്യങ്ങൾ

1. ഹിന്ദുമതത്തിൽ ഉണ്ടായ വിഭാഗങ്ങൾ ഏവ? ഈ വിഭാഗം സാഹിത്യത്തെ എങ്ങനെ ബാധിച്ചു?
2. പർദാസമ്പ്രദായത്തെപ്പററി നിങ്ങൾക്കു് എന്തറിയാം.
3. സിക്കുമതത്തിന്റെ പ്രത്യേകതകൾ എന്തെല്ലാം?
4. അമിർഖുസ്രു ഹിന്ദിഭാഷയ്ക്കും, ഭാരതീയസംഗീതത്തിനും എന്തെല്ലാം സേവനങ്ങൾ ചെയ്തിട്ടുണ്ടു്?

---

1. കവനങ്ങൾ = കവിതകൾ.

III

## മുഗളപ്പെരുമ

മുഗൾസാമ്രാജ്യസ്ഥാപകനായ ബാബർ നാടുവാഴുന്ന കാലം. അന്നു് ജനങ്ങൾ അദ്ദേഹത്തോടു കൂറു കാണിച്ചില്ല. ബാബർ മിക്കവാറും യുദ്ധത്തിൽ ഏർപ്പെട്ടിരുന്നു. ആഗ്രാ ഒരു മനോഹര നഗരമാക്കുവാൻ അദ്ദേഹം വളരെ പരിശ്രമിച്ചു. അതിലേയ്ക്കായി കോൺസ്റ്റാൻറിനോപ്പിളിൽനിന്നു് ഒരു ശില്പിയെ കൊണ്ടുവരികയും ചെയ്തു. ഭാരതത്തിലെ ജീവിതരീതിയുമായി യോജിച്ചു പോകുവാൻ ബാബറിനു കഴിഞ്ഞില്ല. ആളുകൾ അദ്ദേഹത്തെ ഒരു ശത്രുവായി കരുതി. അന്നു് ഉത്തരേന്ത്യയിൽ സംസ്കാരം അധഃപതിച്ചു. പണ്ഡിതന്മാരും കലാകാരന്മാരും ദക്ഷിണേന്ത്യയിലേക്കു് പാർപ്പിടങ്ങൾ മാററി.

മഹമ്മദീയരുടെ വരവോടുകൂടി ഇൻഡ്യയിലെ വിശ്വാസങ്ങളും ആചാരങ്ങളും ജനങ്ങൾ കൂടുതൽ മുറുകെപ്പിടിക്കുവാൻ തുടങ്ങി. ആക്രമണകാരികളായ വിദേശികളിൽനിന്നു് സാംസ്കാരികമായി പലതും നേടാനുണ്ടെന്നു് അവർ വിചാരിച്ചില്ല; അതിനു ശ്രമിച്ചുമില്ല. മുഗളന്മാരുടെ സംസ്കാരം മഹത്തരമായിരുന്നു എന്നു പറഞ്ഞേ തീരൂ. ഇറേനിയൻ സംസ്കാരത്തിൻെറ ലളിതഭാവങ്ങൾ അവൎക്കു പരിചിതമായിരുന്നു. തെക്കേ ഇൻഡ്യയിലെ ബാമിനി സാമ്രാജ്യത്തിൽ ഈ സംസ്കാരം

എത്തിക്കഴിഞ്ഞിരുന്നു. കേരളത്തിലുള്ള കോഴിക്കോട്ടു തുറമുഖംവഴി ഈ വംശക്കാർ (ബാമിനി) ഇറാനുമായി സമ്പക്കം പുലത്തിയിരുന്നു.

ബാബർ കലയിലും സാഹിത്യത്തിലും താല്പര്യമുള്ള ഒരു നാട്ടുവാഴിയായിരുന്നു. അദ്ദേഹത്തിൻെറ പൗത്രനായ അക്ബർ ഇന്ത്യാചരിത്രത്തിൽ സുപ്രധാനമായ ഒരു സ്ഥാനം വഹിക്കുന്നു. അദ്ദേഹം ഉദ്ദേശം അമ്പതുകൊല്ലത്തോളം ഇന്ത്യ ഭരിച്ചു. അക്ബർ ആദർശവാദിയും, യോദ്ധാവും ആയിരുന്നു. അക്ബറുടെ മാഹാത്മ്യം ജനങ്ങളുമായി [1]രഞ്ജകമനോഭാവം പുലത്തിയതിലായിരുന്നു. വിവിധജനവിഭാഗങ്ങൾ സൗഹാർദ്ദത്തോടെ ജീവിക്കുന്ന ഒരു ഭാരതമാണ് അക്ബർ [2]വിഭാവനം ചെയ്തിരുന്നത്. മുഗളന്മാരുടെ നിത്യവൈരികളായിരുന്ന രജപുത്രരാജാക്കന്മാരെ അദ്ദേഹം ബന്ധുക്കളാക്കി മാററി. അക്ബർ ഒരു രജപുത്രരാജകുമാരിയെ വിവാഹം ചെയ്തു. അന്നുമുതൽ ആരംഭിച്ച ഹിന്ദുമുസ്ലീം സങ്കരം പിൽക്കാലത്തും, തുടൎന്നുനിന്നു. ധീരയോദ്ധാക്കളായ രജപുത്രന്മാരോടുള്ള വേഴ്ച അക്ബറുടെ സാമ്രാജ്യത്തെ സുശക്തവും സുദൃഢവുമാക്കി. എന്നാൽ മുഗൾചക്രവത്തിയുടെ സഖ്യവലയത്തിൽ കുടുങ്ങാതെനിന്ന ഒരു രജപുത്രനുണ്ടായിരുന്നു. അദ്ദേഹമാണ് മേവാറിലെ റാണാപ്രതാപസിംഹൻ.

---

1. രഞ്ജകമനോഭാവം = യോജിപ്പിനുള്ള മനസ്ഥിതി.
2. വിഭാവനം ചെയ്യുക = സങ്കല്പിക്കുക.

അക്ബറുടെ ആസ്ഥാനമണ്ഡപം പലതുകൊണ്ടും വിശ്രുതമായിരുന്നു. വിഭിന്നമതവിശ്വാസികൾ അവിടെ [1]ഏകോദര സഹോദരന്മാരെപ്പോലെ കഴിഞ്ഞുപോന്നു. സാഹിത്യകാരന്മാക്കും കലാകാരന്മാക്കും അക്ബർ പ്രോത്സാഹനം നൽകി.

ഹിന്ദു മുസ്ലിം സംസ്കാരങ്ങളുടെ സംയോജനം അക്ബറുടെ കാലത്തു് സുദൃഢമായി. ഒദ്ദേഹം ഹിന്ദുക്കൾക്കും മുസ്ലീങ്ങൾക്കും ഒരുപോലെ ആരാധ്യനായിരുന്നു. എന്നു മാത്രമല്ല വിജ്ഞാനത്തിന്റെ എല്ലാ ശാഖകളിലും അദ്ദേഹം താല്പര്യം പ്രദർശിപ്പിച്ചിരുന്നു.

ഇപ്രകാരം സകലകലാവല്ലഭനും മഹാപ്രതാപശാലിയും ആയിരുന്ന അക്ബർ ഭാരതത്തെ അടക്കി ഭരിച്ചിരുന്ന കാലത്താണു് വാസ്കോഡിഗാമ എന്ന പോർട്ടുഗീസുകാരൻ ആഫ്രിക്കൻമുനമ്പു ചുററി കോഴിക്കോട്ടെത്തിയതു്. ക്രമേണ ഇന്ത്യയുടെ പശ്ചിമതീരത്തിലുള്ള ഗോവാ പോർട്ടുഗീസുകാരുടെ അധീനത്തിലായി. എങ്കിലും അക്ബർ അവരോടു യുദ്ധത്തിനു തയാറായില്ല. പോർട്ടുഗീസുകാരുടെ നാവിക ശക്തിയോടു് എതിരിടുവാൻ ഇന്ത്യയ്ക്കു കെല്പില്ലായിരുന്നു.

അക്ബറുടെ കാലം ഇന്ത്യാചരിത്രത്തിൽ സുപ്രധാനമാണെന്നു നാം കണ്ടുകഴിഞ്ഞു. എന്നാൽ അദ്ദേഹ

---

1. ഏകോദരസഹോദരന്മാർ = ഒരേ അമ്മയുടെ മക്കൾ.

ത്തിന്റെ കാലത്തു് യൂറോപ്പിൽ ഉണ്ടായ പരിഷ്ക്കാരവും പരിവർത്തനവും അനുകരിക്കുവാൻ അക്ബർ ശ്രമിച്ചില്ല. ഈ മാന്ദ്യം ഏഷ്യയിലെ മിക്ക രാജ്യങ്ങളിലും കാണാമായിരുന്നു. അച്ചടിയും ശാസ്ത്രീയോപകരണങ്ങളുടെ നിർമ്മാണവും യൂറോപ്പിൽ അഭിവൃദ്ധിപ്പെടുന്ന കാലമായിരുന്നു അതു്.

അക്ബറുടെ പിൻഗാമികൾ അദ്ദേഹത്തോളം സമർത്ഥന്മാരായിരുന്നില്ല. എങ്കിലും അദ്ദേഹത്തിന്റെ സാമ്രാജ്യം പിന്നീടു് നൂറുവർഷത്തോളം നില നിന്നു. അശക്തന്മാരായ രാജാക്കന്മാരുടെ കാലത്തു് അധഃപതനത്തിന്റെ ലക്ഷണങ്ങൾ കണ്ടു തുടങ്ങി എന്നേയുള്ളു. നാട്ടുരാജാക്കന്മാർ പലരും മേൽക്കോയ്മയെ നേരിട്ടു് എതിർത്തു. എന്നാൽ പണ്ടത്തെ പ്രതാപവും ഐശ്വര്യവും ബാഹ്യമായി തുടർന്നു പോന്നു.

ശിൽപവിദ്യയുടെ മകുടോദാഹരണമായ 'താജ്മഹൽ' മുസ്ലീം കലാവൈഭവത്തിന്റെ മഹത്തായ സംഭാവനയാണെന്നു പറയാം. ആഗ്രായിലെ ദുർഗ്ഗത്തിൽ അതിമനോഹരങ്ങളും അത്ഭുതകരങ്ങളുമായ ഒട്ടേറെ മന്ദിരങ്ങൾ കാണാം. മാർബിൾ കല്ലുകൊണ്ടുള്ള എന്തെല്ലാം ചിത്രവേലകളാണു് അവിടെയുള്ളതു്! ഹൈന്ദവരീതിയിലുള്ള ശിൽപകലാ സമ്പ്രദായവും മുസ്ലീങ്ങളുടെ ശിൽപകലാവൈദഗ്ധ്യവും [1] ഏകോപിക്കുന്ന രംഗമാണതു്.

---

1. ഏകോപിക്കുക = ഒരുമിക്കുക.

താജ്മഹൽ കൂടാതെ ആഗ്രായിലും ഡൽഹിയുടെ പരിസരങ്ങളിലും ഒട്ടേറെ മനോഹരങ്ങളായ കെട്ടിടങ്ങൾ ഉണ്ട്.

ഷാജഹാന്റെ പട്ടമഹിഷിയായ മുംതാസ് മഹാളിന്റെ ശവകുടീരമാണല്ലോ താജ്മഹൽ. യമുനയുടെ തീരത്ത് ഉയൎന്നു നില്ക്കുന്ന ആ മനോഹരമന്ദിരം ആഗ്രാകോട്ടയിൽ നിന്നാൽ കാണാം. ആഗ്രാകോട്ടയിൽ എട്ടു പട്ടത്തിലുള്ള ഒരു മണ്ഡപമുണ്ട്. ആ മണ്ഡപത്തിന്റെ ഭിത്തിയിൽ പലഭാഗത്തും രത്നങ്ങൾ പതിച്ചിട്ടുണ്ട്. മണ്ഡപത്തിൽ നില്ക്കുന്ന ഒരാൾ എങ്ങോട്ടു തിരിഞ്ഞാലും ഭിത്തിയിൽ പതിച്ചിട്ടുള്ള രത്നങ്ങളിൽ താജ്മഹൽ പ്രതിബിംബിച്ചു കാണാം. ഷാജഹാൻ അന്ത്യദിനങ്ങൾ കഴിച്ചു കൂട്ടിയതു് ഈ മണ്ഡപത്തിലാണെന്നു പറയപ്പെടുന്നു.

അക്ബർ കെട്ടിപ്പടുത്ത സാമ്രാജ്യവും സർവസമ്മതമായ മൈത്രിയും തകൎക്കുവാൻ മുഗളന്മാരിൽ തന്നെ ഒരാളുണ്ടായി. അതിനെ അടുത്ത അദ്ധ്യായത്തിൽ പറയാം.

ചോദ്യങ്ങൾ

1. ബാബറുടെ ഭരണത്തെപ്പററി നിങ്ങൾക്കു് അറിയാവുന്നതെഴുതുക.
2. "അക്ബറുടെ ഭരണകാലം ഇന്ത്യാചരിത്രത്തിൽ അതപ്രധാനമാണു്" വിവരിക്കുക.
3. മുഗൾ ഭരണകാലത്തിന്റെ നേട്ടങ്ങളും കോട്ടങ്ങളും എന്തു്?

IV

## അസ്തമനവും ഉദയവും

താജ്മഹൽ പോലുള്ള മനോഹര മന്ദിരങ്ങൾ ഡൽഹിയിലും ആഗ്രായിലും ഉയൎന്നു കൊണ്ടിരുന്നപ്പോൾ ഗുജറാററിലും ഡെക്കാനിലും ഭയങ്കരമായ ക്ഷാമം ബാധിച്ചിരുന്നു. അന്നു ചത്തൊടുങ്ങിയവരുടെ അസ്ഥിക്കൂട്ടകൾ മുഗൾ സാമ്രാജ്യത്തിന്റെ ശവകുടീരം പണിയുകയായിരുന്നു.

ബ്രിട്ടീഷുകാരുടെ നാവികശക്തി വർദ്ധിച്ചു വരുന്ന കാലമായിരുന്നു അതു്. അവർ പോർട്ടുഗീസുകാരെ തോല്പിച്ചു. അന്നു മുഗൾ സാമ്രാജ്യം ഭരിച്ചിരുന്ന ജഹാംഗീർ ചക്രവർത്തി ബ്രിട്ടീഷുകാൎക്ക് സൂററിൽ പണ്ടകശാല പണിയാൻ അനുവാദം നൽകി. ഏറെത്താമസിയാതെ മദ്രാസ് തുറമുഖവും ബ്രിട്ടീഷ് അധീനത്തിലായി. മുഗൾ സാമ്രാജ്യം അധഃപതിക്കുന്ന തക്കം നോക്കി ബ്രിട്ടീഷുകാർ ഇവിടെ കൂടുതൽ സ്ഥലങ്ങൾ കൈവശപ്പെടുത്തുവാൻ ശ്രമിച്ചു. ഔറംഗസീബ് ബ്രിട്ടീഷുകാരെ തോല്പിച്ചു എങ്കിലും അവർ നാമാവശേഷമായില്ല. ഫ്രഞ്ചുകാരും ഇന്ത്യയിൽ ആധിപത്യം സ്ഥാപിക്കുവാൻ എത്തിക്കഴിഞ്ഞിരുന്നു. ചുരുക്കത്തിൽ യൂറോപ്പിലെ വീരസാഹസികരായ രാജ്യക്കാർ പലരും ഇന്ത്യയെ വട്ടമിട്ടു തുടങ്ങി.

സ്വന്തം പിതാവായ ഷാജഹാനെ തടവിലാക്കിക്കൊണ്ടു് അറംഗസീബ് സിംഹാസനത്തിൽ [1]ആരൂഢനായതു് ഈ സന്ദർഭത്തിലാണു്. അറംഗസീബിനു സംഗീതം തീരെ ഇഷ്ടമല്ലായിരുന്നു എന്നു കേട്ടിട്ടുണ്ടു്. കലകളോടെല്ലാംതന്നെ അദ്ദേഹത്തിനു [2]വിപ്രതിപത്തിയായിരുന്നു. ഇതിനും പുറമേ അദ്ദേഹം അന്യമതവിരോധിയായിരുന്നു. അക്ബർ വിജകരമായി സംസ്ഥാപിച്ച സാമുദായിക സൗഹാർദ്ദം അറംഗസീബ് ശിഥിലമാക്കിക്കളഞ്ഞു. ഹിന്ദുക്കൾ "ജസിയാ" എന്നു പേരുള്ള ഒരു നികുതി കൊടുക്കണമെന്നു് അദ്ദേഹം അനുശാസിച്ചു. ഇസ്ലാമല്ലാതെ ഹിന്ദുവായി ജീവിക്കുന്ന എല്ലാ പ്രജയും ജെസിയാ കൊടുക്കേണ്ടിയിരുന്നു. പല ഹൈന്ദവക്ഷേത്രങ്ങൾ അദ്ദേഹം തകർത്തു. രജപുത്രന്മാരേയും അറംഗസീബ് ശത്രുക്കളാക്കി യുദ്ധവീരന്മാരായ മഹാരാഷ്ട്രരും ചക്രവർത്തിയെ വെറുത്തു.

ഇങ്ങനെ സർവത്ര അസംതൃപ്തിയും [3]അശാന്തിയും കളിയാടി. ഈ സ്ഥിതിയിൽനിന്നു രക്ഷ നേടണമെന്നുള്ള ആഗ്രഹം ജനങ്ങൾക്കാകമാനം ഉണ്ടായി. ദേശീയബോധത്തിന്റെ ആദ്യചിഹ്നങ്ങൾ ഈ ഘട്ടത്തിൽ കണ്ടു തുടങ്ങി എന്നു പറയാം. അന്നു് ഭാരതത്തെ ഒന്നാകെ സ്വതന്ത്രയാക്കാനുള്ള ആകാംക്ഷയോ പരിശ്ര

---

1. ആരൂഢൻ = സ്ഥിതിചെയ്യുവൻ.
2. വിപ്രതിപത്തി = അനിഷ്ടം
3. അശാന്തി = അസമാധാനം.

മമോ ഉണ്ടായിരുന്നില്ല. അവിടവിടെയായി എതിർപ്പുകൾ പൊന്തിവന്നു, ചിലർ സ്വതന്ത്രരായി. അപ്പോഴും ഇന്ത്യയിലുള്ളവർ ഒരുമിച്ചു നിന്നു് എതിർത്തില്ല. അതുകൊണ്ടു്. വല്ലവരും സ്വാതന്ത്ര്യം നേടിയെങ്കിൽ തന്നെ അതു് അധികകാലം നിലനിന്നില്ല. ചുരുക്കിപ്പറഞ്ഞാൽ ദേശരക്ഷയെക്കാൾ ആത്മരക്ഷയും, പ്രാദേശികരക്ഷയും മാത്രമായിരുന്നു അന്നത്തെ സ്വാതന്ത്ര്യത്തിന്റെ ലക്ഷ്യം.

മഹാരാഷ്ട്രർ മുഗൾസാമ്രാജ്യത്തിന്റെ ശത്രുക്കളായി പരിണമിച്ചു എന്നു പറഞ്ഞല്ലോ. അവർ ക്രമേണ ശക്തി പ്രാപിച്ചു വരികയായിരുന്നു. അവരുടെയിടയിൽ ശിവാജി എന്നു പേരായ ഒരു മഹാരാഷ്ട്രനായകനുണ്ടായി. ഒളിപ്പോരുകൊണ്ടു് അദ്ദേഹം മുഗളന്മാരേയും, സൂറററിലെ ഇംഗ്ലീഷുകാരെയും ക്രമത്തിലധികം ഉപദ്രവിച്ചു. മുഗൾ സാമ്രാജ്യത്തെ ശിഥിലമാക്കുവാനുള്ള കരുത്തു് മഹാരാഷ്ട്രന്മാർക്കു നൽകിയതു് ശിവാജിയാണു്. അദ്ദേഹത്തിന്റെ മരണശേഷവും മഹാരാഷ്ട്രരുടെ ശക്തി നിർബാധം തുടർന്നു വന്നു.

അറംഗസീബിന്റെ കാലശേഷമുള്ള ആറുകൊല്ലക്കാലം ഇന്ത്യയിൽ പല കൂട്ടരും ആധിപത്യത്തിനുള്ള ശ്രമങ്ങൾ നടത്തി. ഡൽഹിയിലെ ചക്രവർത്തി സ്ഥാനമാനങ്ങൾ മാത്രം ശേഷിച്ച നിലയിൽ കുറേനാൾകൂടി

ജീവിച്ചു. ശിവാജിയുടെ നയംകൊണ്ടു് ശക്തി പ്രാപിച്ചുവന്ന മഹാരാഷ്ട്രർ ഹൈദരബാദിലെ നൈസാമിനെ തോല്പിച്ചു. നവാബ് ബ്രിട്ടീഷ് ഈസ്റ്റിൻഡ്യാക്കമ്പനിക്കാരുടെ തണലിൽ അഭയം പ്രാപിക്കുകയും ബ്രിട്ടീഷുകാർ ടിപ്പുവിനെ ആക്രമിച്ചപ്പോൾ രാജ്യവിസ്തൃതി വർദ്ധിപ്പിക്കുകയും ചെയ്തു.

മുഗൾസാമ്രാജ്യം ശിഥിലമായതോടുകൂടി ഇന്ത്യയിൽ സാമ്രാജ്യം സ്ഥാപിക്കാൻ പ്രധാനമായി ശ്രമിച്ചതു് മഹാരാഷ്ട്രരും, ഹൈദരാലിയും, ഇംഗ്ലീഷുകാരും ഫ്രഞ്ചുകാരും ആണു്. മഹാരാഷ്ട്രരുടെ ശക്തി അന്നു് [1]അജയ്യമായിരുന്നു. അവർ ഡൽഹിയുടെ പ്രാന്തപ്രദേശങ്ങൾ വരെ എത്തി. അപ്പോഴാണു് മറെറാരു വിദേശീയാക്രമണം ഉണ്ടായതു്. പേർഷ്യയിലെ നാദിർഷാ ഇന്ത്യയിൽ പ്രവേശിച്ചു കൊള്ള നടത്തി. നാദിർഷായുടെ ആക്രമണത്തോടെ മുഗൾസാമ്രാജ്യത്തിൻെറ അസ്തമനം പൂർത്തിയായി. എന്നു മാത്രമല്ല ഇന്ത്യയുടെ ഒരു ഭാഗമായിരുന്ന അഫ്ഗാനിസ്ഥാൻ പ്രത്യേകരാജ്യമായിത്തീരുകയും ചെയ്തു. അഫ്ഗാനിസ്ഥാൻ ഭരിച്ചിരുന്ന അഹമ്മദ്ഷാ മഹാരാഷ്ട്രരുടെ സൈനികശക്തി നിശ്ശേഷം നശിപ്പിച്ചു. അങ്ങനെ മഹാരാഷ്ട്രശക്തിക്കു് ഉടവുതട്ടിയെങ്കിലും സ്വതന്ത്രങ്ങളായ മഹാരാഷ്ട്രസംസ്ഥാനങ്ങൾ

---

1. അജയ്യം = ജയിക്കാൻ വഹിയാത്തതു്.

പിന്നെയും ഉണ്ടാവുകയു , പേഷ്വായുടെ നേതൃത്വത്തിൽ അവർ കഴിഞ്ഞു കൂട്ടുകയും ചെയ്തു,

ഇംഗ്ലീഷുകാർ തന്ത്രം കൊണ്ടും [1] കാപട്യംകൊണ്ടും മെല്ലെമെല്ലെ ഇന്ത്യയിൽ ചുവട് ഉറപ്പിക്കുകയായിരുന്നു. ബംഗാളും ബീഹാറും അവർ കൈവശപ്പെടുത്തി. ദക്ഷിണേന്ത്യയിൽ പററിപ്പിടിച്ചു നിന്നിരുന്ന ഫ്രഞ്ചുകാരെ ഇംഗ്ലീഷുകാർ തുരത്തുകയും ചെയ്തു. പിന്നീട് ഇന്ത്യയിൽ ശേഷിച്ച പ്രമുഖശക്തികൾ മഹാരാഷ്ട്രരും ഹൈദരാലിയും, ഇംഗ്ലീഷുകാരുമായിരുന്നു. വിദേശികളായ ഇംഗ്ലീഷുകാർ ഇന്ത്യ മുഴുവൻ അടക്കി ഭരിക്കുമെന്ന് അന്ന് ആരും കരുതിയിരുന്നില്ല. ഹൈദരും അദ്ദേഹത്തിൻെറ പുത്രൻ ടിപ്പുവും ഇംഗ്ലീഷുകാരെ തോല്പിച്ചു. ഹൈദരാലി നാവിക ശക്തി വർദ്ധിപ്പിക്കാൻ ശ്രമിച്ചു. അതിനു പല സംസ്ഥാനങ്ങളേയും ക്ഷണിക്കുകയും ചെയ്തു. എങ്കിലും അതു് പൂർണ്ണമായി ഫലപ്രദമായില്ല. ടിപ്പുവിനെ ബ്രിട്ടീഷുകാർ തോല്പിക്കുകയും മൈസൂരിൻെറ ശക്തി അസ്തമിക്കുകയും ചെയ്തു. മഹാരാഷ്ട്രരും ഇംഗ്ലീഷുകാരും തമ്മിലുള്ള മത്സരങ്ങളായിരുന്നു പിന്നീട്. ഒന്നിച്ചുനിന്നിരുന്നെങ്കിൽ അജയ്യരായിരുന്ന മഹാരാഷ്ട്രർ ഒററതിരിഞ്ഞു നിന്നതുകൊണ്ട് ഇംഗ്ലീഷുകാർ അവരെ കീഴടക്കി. പിന്നെ ഇന്ത്യയിൽ ഇംഗ്ലീഷുകാർക്കു് ആധിപത്യം നേടാൻ ഒരു തടസ്സവു

---

1. കാപട്യം = കള്ളത്തരം.

മുണ്ടായില്ല. തലയിൽ മിന്നുന്ന കിരീടം ചുമന്നു കൊണ്ടു് ബ്രിട്ടീഷുകാരുടെ കാലിൽ കുമ്പിട്ട രാജശിരസ്സുകൾ വെള്ളക്കാരെ താങ്ങിയും തലോടിയും നാൾ കഴിച്ചു. ബ്രിട്ടീഷ് ശക്തി ഇന്ത്യയിൽ സുസ്ഥിരമായിത്തീൎന്നു എന്നു പറഞ്ഞാൽ മതിയല്ലോ.

### ചോദ്യങ്ങൾ

1. മുഗൾ സാമ്രാജ്യം അധഃപതിച്ചതു് എങ്ങനെ?
2. മഹാരാഷ്ട്രനായകനായ ശിവാജിയെക്കുറിച്ചു് നിങ്ങൾക്കു് എന്തറിയാം?
3. ഇംഗ്ലീഷുകാർ ഇന്ത്യയിൽ ആധിപത്യം നേടിയവിധം വിവരിക്കുക.

---

V

## ആദ്യത്തെ വിപ്ലവം

---

ബ്രിട്ടീഷുകാർ ഇന്ത്യയുടെ അധിപതികളായിത്തീ ൎന്നതിനു ശേഷമുള്ള ചരിത്രം വളരെ രസകരമാണു്. ഒരു ജനതയെ എങ്ങനെയെല്ലാം നശിപ്പിക്കാൻ കഴി യുമോ അങ്ങനെയെല്ലാം നശിപ്പിക്കുകയും, മാനധനാ ദികൾ അപഹരിക്കുകയും ചെയ്തുവരാണവർ. ഇന്ത്യ യിൽ അവർ കച്ചവടത്തിനു വന്നതാണു്. ഡാക്കാ യിലെ മസ്‌ലിൻ തുണികളും മററുൽപ്പന്നങ്ങളും അവർ വിദേശങ്ങളിൽ കൊണ്ടുപോയി വ്യാപാരം നടത്തിയി രുന്നു. എന്നാൽ ഇവിടത്തെ വ്യവസായങ്ങൾ ക്രമേണ നാമാവശേഷമായി. കയററുമതി നിരോധിച്ചു. ബ്രിട്ടീ ഷുകാരുടെ വ്യവസായോൽപ്പന്നങ്ങൾ ഇന്ത്യയിലേയ്ക്കു പ്രവഹിച്ചു.

ബ്രിട്ടീഷുകാർ ഇന്ത്യയിലെ ജന്മികളായിരുന്നു എന്നു് ഓരോ വെള്ളക്കാരനും കരുതി. സമ്പന്നവും വിസ്‌തൃതവുമായ ഈ രാജ്യം അവർക്കു സുഖിക്കുവാൻ വേണ്ടി സൃഷ്ടിച്ചതാണെന്നുപോലും അവർ വിശ്വസിച്ചു. ബ്രിട്ടീഷുകാരെ എതിൎക്കുന്നതു രാജ്യദ്രോഹമായിത്തീൎന്നു. ഇന്ത്യയിലെ കോടിക്കണക്കിനുള്ള ജനങ്ങൾ കേവലം അടിമകളായിത്തീൎന്നു. ആൎയ്യദ്രാവിഡസങ്കരം കൊണ്ടും

പിന്നീട് മുസ്ലീങ്ങളുമായുള്ള സമ്പർക്കം കൊണ്ടും ഉടലെടുത്ത മഹനീയമായ ഒരു സംസ്കാരത്തിന്റെ ഉടമകളായിരുന്ന ഭാരതീയർ വെള്ളക്കാരുടെ ദൃഷ്ടിയിൽ [1] കാടന്മാരും നീചന്മാരുമായി. ഇന്ത്യയിൽ ബ്രിട്ടീഷുകാരുടെ താൽപര്യം സംരക്ഷിക്കുന്നതിന് കുറെ ഐ. സി. എസ്സുകാരെയും സൃഷ്ടിച്ചു. താല്ക്കാലികമായ ലാഭത്തെ ഉദ്ദേശിച്ചു നാട്ടുകാരായ ചിലർ വെള്ളക്കാരെ സേവിച്ചു നിൽക്കുകയും വേഷത്തിലും ജീവിതരീതിയിലും ബ്രിട്ടീഷ്കാരെ [2]അനുകരിക്കുകയും ചെയ്തു.

അഭിമാനമുള്ള ജനതയ്ക്ക് അസഹ്യമായ ഒരു [3]പരിതസ്ഥിതി സർവ്വത്ര സംജാതമായി. അക്കാലത്താണ് ശിപായിലഹള പൊട്ടിപ്പുറപ്പെട്ടത്. മീററിലെ സൈന്യങ്ങൾ ലഹളയാരംഭിച്ചു. ഇതു് വേണ്ടത്ര [4]സംഘടിതമായിരുന്നില്ല. മുഗൾചക്രവർത്തിമാരുടെ പരമ്പരയിലെ അവസാനത്തെ കണ്ണിയായ ബഹദൂർഷായും, അദ്ദേഹത്തിന്റെ ചാർച്ചക്കാരനായ ഫിറോസ്ഷായും മററും ലഹളക്കാരെ നയിച്ചു എങ്കിലും മററുള്ളവർ ഈ വിപ്ലവത്തോട് സഹകരിച്ചില്ല. ചിലർ ജയം ഏതുഭാഗ

1. കാടന്മാർ = പരിഷ്കാരമില്ലാത്തവർ
2. അനുകരിക്കുക = ഒരാൾ ചെയ്യുന്നതുപോലെ ചെയ്യുക.
3. പരിതസ്ഥിതി = ചുററുപാട്.
4. സംഘടിതം = ക്രമപ്പെടുത്തിയതു്.

ത്താണെന്നു് ഉററുനോക്കിക്കൊണ്ടിരുന്നു. നാട്ടുരാജാക്കന്മാർ ബ്രിട്ടീഷുകാരോടു് പററിക്കൂടി നിന്നതേയുള്ളു. ഇന്ത്യാക്കാരായ സിക്കുകാരും, ഗൂർക്കകളും ബ്രിട്ടീഷാജ്ഞയിൻ കീഴിൽ അണിനിരന്നു് ആ ലഹള അമർത്തി. ബഹദൂർഷാ തടവുകാരനാക്കപ്പെട്ടു. അന്നത്തെ സമരത്തിൽ പങ്കെടുത്ത ചിലരെപ്പററി പ്രത്യേകം പറയേണ്ടതുണ്ടു്. ശിവാജിയെപ്പോലെ പരാക്രമിയായിരുന്ന താന്തിയാതോപ്പി ബ്രിട്ടീഷുകാരെ കണക്കററു ദ്രോഹിച്ചു. അദ്ദേഹത്തെ ബ്രിട്ടീഷുപട്ടാളം പിടികൂടുമെന്നായപ്പോൾ സ്വവംശജരായ മഹാരാഷ്ട്രർ തന്നെ സഹായിക്കുമെന്നു തോപ്പി പ്രത്യാശിച്ചു. പക്ഷെ അദ്ദേഹത്തെ ആരും സഹായിക്കാൻ തയാറായില്ല. ഝാൻസിയിലെ ലക്ഷ്മീഭായിയുടെ വീരചരിതം ഭാരതീയർക്കു് മറക്കാവതല്ല. കേവലം ഇരുപതുവയസ്സുമാത്രം പ്രായമുള്ള ആ രജപുത്രവനിത ബ്രിട്ടീഷുകാരോടു പോരാടി മരിച്ചു. നേതൃത്വം നൽകിയിരുന്നവർ മൺമറഞ്ഞപ്പോൾ വിപ്ലവത്തിൻെറ ശക്തി ക്ഷയിച്ചു.

അതിനുശേഷം ബ്രിട്ടീഷുകാർ ഇന്ത്യയിൽ കാട്ടിക്കൂട്ടിയ കഠോരകൃത്യങ്ങൾ ഭയത്തോടും വെറുപ്പോടുംകൂടിയല്ലാതെ സ്മരിക്കാൻ നിവൃത്തിയില്ല. ഒരാഴ്ചക്കാലത്തേയ്ക്കു നാടൊട്ടുക്കു കൊള്ളയടിക്കുവാൻ ബ്രിട്ടീഷ് ഗവമ്മെൻറു് അനുവാദം നൽകി. അതു് ഒരു മാസത്തേയ്ക്കു

നീണ്ടുനിന്നു. അതോടൊപ്പം കൂട്ടക്കൊലയും. ആളുകളെ നിരനിരയായി മരത്തിൽ കെട്ടിത്തൂക്കിയും, ആനകളെ ക്കൊണ്ടു ചവുട്ടിച്ചും കൊന്നൊടുക്കി. പ്രായഭേദമോ, സ്ത്രീ പുരുഷഭേദമോ നോക്കാതെ വെള്ളക്കാർ നാട്ടുകാരുടെ ജീവൻ അപഹരിച്ചു. ലോകത്തിൽ ഒരുത്തരും ചെയ്തി ട്ടില്ലാത്ത ക്രൂരകൃത്യങ്ങളാണു് അവർ അന്നു ചെയ്തതു്.

ബ്രിട്ടീഷുഭരണത്തിൻെറ ശതവാർഷികം ഇന്ത്യ യിൽ ആഘോഷിച്ചതു് ഈ നരബലികൊണ്ടായിരുന്നു. എങ്കിലും ജനങ്ങളുടെ ആത്മവീര്യവും അഭിമാനബോ ധവും ഇതുകൊണ്ടൊന്നും നഷ്ടമായില്ല.

ചോദ്യങ്ങൾ

1. ബ്രിട്ടീഷ്ഭരണംകൊണ്ടു് ഇന്ത്യൻ വ്യവസായത്തിനു് നാശം സംഭവിച്ചതു് എങ്ങനെ ?
2. ശിപായിലഹളയെപ്പററി വിവരിക്കുക.
3. കുറിപ്പുകളെഴുതുക:—
1. താന്തിയാതോപ്പി, 2. ബഹദൂർഷാ, 3. ഝാൻസിയി ലെ റാണി.

VI

## പരിവൎത്തനങ്ങൾ

മീററിൽ പൊട്ടിപ്പുറപ്പെട്ട ശിപായിലഹള അടിച്ചമൎത്തപ്പെട്ടതിനുശേഷം ഇൻഡ്യയുടെ ഭരണത്തിൽ പൊതുവേ ചില മാററങ്ങളുണ്ടായി. ഭരണക്രമത്തിലുണ്ടായ ചില ഭേദഗതികൾ ആദ്യം പറയാം. രാജാക്കന്മാർ ഭരിച്ചിരുന്ന പ്രദേശങ്ങൾ ബ്രിട്ടീഷുകാരുടെ അധീനത്തിലാക്കാനുള്ള നടപടികൾ ആരംഭിച്ചു. ബ്രിട്ടീഷുകാരെ ആശ്രയിച്ചു നില്ക്കുമെന്നു് നിശ്ചയമുള്ളവരെ രാജാക്കന്മാരായി തുടരാൻ അനുവദിക്കുകയും മററുള്ളവരെ സിംഹാസനത്തിൽ നിന്നു് [1]നിഷ്കാസനം ചെയ്യുകയും ചെയ്തു. ഒരു ഉപഭൂഖണ്ഡം മുഴുവൻ [2]ആധിപത്യം സ്ഥാപിക്കുവാൻ ബ്രിട്ടീഷ് ഈസ്ററിൻഡ്യാക്കമ്പനിക്കു കഴിഞ്ഞു. എന്നാൽ ആ ആധിപത്യം ഭദ്രമാക്കുവാൻവേണ്ടി കമ്പനിക്കാർ ബുദ്ധിപൂൎവ്വം പ്രവൎത്തിച്ചു. ഇന്ത്യയുടെ ഭരണച്ചുമതല ബ്രിട്ടീഷ് പാർലമെൻറു് ഏറെറടുത്തു. അങ്ങനെ ഇന്ത്യാക്കാർ ഇംഗ്ലീഷ് രാജാവിൻെറ പ്രജകളായി. നാട്ടുകാരായ ചിലൎക്കു് ഗവർമ്മെൻറു ജോലികൾ

---

1. നിഷ്കാസനം ചെയ്യുക = പുറന്തള്ളുക
2. ആധിപത്യം = മേൽക്കോയ്മ.

നൽകിത്തുടങ്ങി. അതിനു് ഉതകുന്നതരത്തിലുള്ള വിദ്യാഭ്യാസസമ്പ്രദായവും ഏർപ്പെടുത്തി. എന്നാൽ നാട്ടുകാരെ വെള്ളക്കാർ ഒരിക്കലും വിശ്വസിച്ചിരുന്നില്ല. ഭരണകൂടത്തിന്റെ [1]മർമ്മസ്ഥാനങ്ങളിൽ ബ്രിട്ടീഷ് ഉദ്യോഗസ്ഥന്മാരെ മാത്രമേ നിയമിച്ചിരുന്നുള്ളൂ. നാട്ടിന്റെ നാനാഭാഗങ്ങളിലും പട്ടാളക്കാരെ പാർപ്പിച്ചിരുന്നു. പട്ടാളത്തിന്റെ ചുമതല വഹിക്കുന്ന ഉദ്യോഗസ്ഥന്മാർ വെള്ളക്കാർ തന്നെയായിരുന്നു.

കൃഷിയും, വാണിജ്യവും ഇന്ത്യയിൽ മന്ദീഭവിച്ചുവന്നു. വ്യവസായം വികസിക്കുവാൻ ബ്രിട്ടീഷുകാർ അനുവദിച്ചിരുന്നുമില്ല. അതിനാൽ സർക്കാർജോലി മാത്രമേ ആശ്രയമുള്ളൂ എന്നു വന്നു. കുറേ ആളുകൾ ആ വഴിക്കു് ജീവിതമാർഗ്ഗം നേടി. ബാക്കിയുള്ളവർ തൊഴിലില്ലാതെ വലഞ്ഞു. ക്ഷാമങ്ങളും ശിശുമരണങ്ങളും ഒന്നിനൊന്നു വർദ്ധിച്ചു. ശക്തിയും ഓജസ്സും ക്ഷയിച്ചു്, ഇന്ത്യ വെള്ളക്കാരുടെ [2]നിഷ്ഠുരതകണ്ടു് നെടുവീർപ്പിട്ടുകൊണ്ടിരുന്നു.

സാധാരണക്കാർ ഇപ്രകാരം കഷ്ടപ്പെട്ടപ്പോഴും വെള്ളക്കാരോടു ചേർന്നിന്നു് ചില നാട്ടുകർ അന്തസ്സു

---

1. മർമ്മസ്ഥാനം = പ്രധാനസ്ഥാനം
2. നിഷ്ഠുരത = ക്രൂരസ്വഭാവം.

നടിച്ചു. അവക്ക് ചില [1]പദവികളും ബിരുദങ്ങളും ബ്രിട്ടീഷുകാർ നൽകി. ഇന്ത്യയിലെ ദുരാചാരങ്ങളുടെ [2] വൈതാളികന്മാരായിരുന്നു അവർ. ഇന്ത്യയുടെ ദുരവസ്ഥയ്ക്കു് അല്പം ഒരു വ്യത്യാസം വന്നതു് തീവണ്ടിയുടെ ആഗമനത്തോടുകൂടിയാണു്. ക്രമേണ ചെറുതരം വ്യവസായങ്ങൾ അങ്ങുമിങ്ങും ആരംഭിച്ചുതുടങ്ങി.

ഇംഗ്ലീഷുവിദ്യാഭ്യാസവും, ജീവിതരീതിയും ഇന്ത്യയിൽ ക്രമേണ പ്രചരിച്ചു. ഹിന്ദുമതത്തിലെയും ഇസ്ലാം മതത്തിലെയും ആചാരങ്ങളും, നടപടികളും [3] കാലാനുസൃതമായി പരിഷ്കരിക്കണമെന്നു് അഭ്യസ്തവിദ്യരായ ചിലക്കു തോന്നി. അതിൻെറ ഫലമായിട്ടാണു് രാജാറാം മോഹൻറോയിയുടെ ഉത്സാഹത്തിൽ ബ്രഹ്മസമാജവും സ്വാമി ദയാനന്ദസരസ്വതിയുടെ നേതൃത്വത്തിൽ ആര്യസമാജവും ഉണ്ടായതു്. ഏതാണ്ടു് ഇതേ കാലഘട്ടത്തിൽ ബംഗാളിൽ ഒരു ഋഷി ഉണ്ടായി—ശ്രീരാമകൃഷ്ണപരമഹംസൻ. എല്ലാ വിശ്വാസങ്ങളും പരമമായ സത്യത്തിലേക്കു നയിക്കുന്നു എന്ന തത്വം അദ്ദേഹം പ്രചരി

---

1. പദവി = സ്ഥാനം
2. വൈതാളികന്മാർ = സ്തുതിപാഠകന്മാർ
3. കാലാനുസൃതം = കാലത്തിനനുസരിച്ചു്.

പ്പിച്ചു. ശ്രീരാമകൃഷ്ണന്റെ ശിഷ്യനായ സ്വാമി വിവേകാനന്ദനെപ്പററി കേട്ടിരിക്കുമല്ലോ. പാശ്ചാത്യദേശങ്ങളിൽ സഞ്ചരിച്ച് അദ്ദേഹം ഹിന്ദുമതത്തിന്റെ മാഹാത്മ്യം പരക്കെ പ്രചരിപ്പിച്ചു. വിവേകാനന്ദൻ മുപ്പത്തൊമ്പതാമത്തെ വയസ്സിൽ അന്തരിച്ചു. എങ്കിലും, വളരെ ചുരുങ്ങിയ കാലത്തിനുള്ളിൽ അദ്ദേഹം ചുഴലിക്കാററുപോലെ ചുററിയടിച്ച് ഹിന്ദുധർമ്മത്തിന്റെ പ്രകാശം നാടെങ്ങും [1] പ്രസരിപ്പിച്ചു. പിന്നീട് രവീന്ദ്രനാഥടാഗോറിന്റെ ആദർശങ്ങൾ കൂടി പ്രചരിച്ചപ്പോൾ ഭാരതത്തിന്റെ പുരാതനമഹിമ ഇംഗ്ലീഷുകാരുടെ പരിഷ്കാരപ്പകിട്ടുകൊണ്ട് മറഞ്ഞുപോകാൻ അനുവദിക്കരുത് എന്നൊരു ചിന്ത ജനങ്ങളിൽ വേരുറച്ചു. ഇംഗ്ലീഷുകാരിയായ ആനിബസൻറും ഈ വിചാരത്തെ വളർത്തുവാൻ യത്നിച്ചിട്ടുണ്ട്.

നിത്യതയ്ക്കു മാററമില്ലാതെ ഇന്ത്യാക്കാർ കഷ്ടപ്പെട്ടിരുന്ന ആ കാലത്താണ് റഷ്യയിലെ സാധാരണക്കാരായ തൊഴിലാളികൾ ഉണർന്നു പ്രവർത്തിച്ചതിന്റെ ഫലമായി സ്വാതന്ത്ര്യം നേടിയ വാർത്ത ലഭിച്ചതു്. ഈ സംഭവം അസ്വാതന്ത്ര്യം അനുഭവിച്ചുകൊണ്ടിരുന്ന രാജ്യ

---

1. പ്രസരിപ്പിച്ചു = വ്യാപിപ്പിച്ചു.

ങ്ങൾക്ക് ആത്മവിശ്വാസം നൽകി. ഇന്ത്യയിലെ ഇടത്തരക്കാരായ ആളുകൾ [1] ആലസ്യം വിട്ട് പ്രവർത്തിക്കാൻ തുടങ്ങി. ഗോപാലകൃഷ്ണ ഗോഖലേ, ബാലഗംഗാധരതിലകൻ മുതലായവർ ഈ പുതിയ ഉണർവിനു നേതൃത്വം നൽകി. ചിലർ ബ്രിട്ടീഷുകാരെ എതിർക്കണമെന്നു വാദിച്ചു. ചിലരാകട്ടെ, ഭരണത്തിൽ തങ്ങൾക്കും കൂടി ഉത്തരവാദിത്വമുണ്ടായിരിക്കണമെന്നു ശഠിച്ചു. ഈ സന്ദർഭത്തിൽ ഇന്ത്യൻ നാഷനൽ കാൺഗ്രസ്സ് സ്ഥാപിതമായി. ആ സംഘടനയിൽ കൂടി ജനങ്ങളുടെ [2] ഏകീകൃത ശക്തി വികസിക്കുവാൻ തുടങ്ങി. കാൺഗ്രസ്സിനെതിരായി ചില മുസ്ലീങ്ങളുടെ ഉത്സാഹത്തിൽ മുസ്ലീം ലീഗും പ്രവർത്തനമാരംഭിച്ചു. ഹിന്ദുക്കളേയും മുസ്ലീങ്ങളേയും ഭിന്നിപ്പിക്കുവാൻ അന്നത്തെ ബ്രിട്ടീഷ് ഗവമ്മെൻറ് പ്രത്യേകം ശ്രദ്ധിച്ചിരുന്നു. അതുകൊണ്ടുണ്ടായ കുഴപ്പങ്ങൾ കുറച്ചൊന്നുമല്ല.

## ചോദ്യങ്ങൾ

1. ശിപായി ലഹളയുടെ അനന്തരഫലങ്ങൾ എന്തെല്ലാം?
2. ഇംഗ്ലീഷ് വിദ്യാഭ്യാസത്തിൻെറ പ്രചാരത്തോടുകൂടി

---

1. ആലസ്യം = അലസത
2. ഏകീകൃത ശക്തി = ഒന്നായിത്തീർന്ന ശക്തി

ഹിന്ദുവിശ്വാസത്തിൽ എന്തെല്ലാം പരിഷ്കാരങ്ങൾ ഉണ്ടായി?

3. രാമകൃഷ്ണ പരമഹംസനും വിവേകാനന്ദനും ഹിന്ദുമതത്തിന്റെ ഉദ്ധാരണത്തിനു വേണ്ടി ചെയ്ത യത്നങ്ങൾ വിവരിക്കുക.

4. റഷ്യൻ വിപ്ലവം ഇൻഡ്യയെ എങ്ങനെ ബാധിച്ചു?

5. ഗോഖലേ, തിലകൻ എന്നിവരുടെ നേതൃത്വത്തിൽ ഉണ്ടായ പുതിയ ഉണർവിനെപ്പററി ചുരുക്കിയെഴുതുക.

6. മുസ്ലീംലീഗ്ഗ സ്ഥാപിച്ചതിന്റെ ഉദ്ദേശമെന്തു്?

---

# VII

## സ്വാതന്ത്ര്യ സമരങ്ങൾ

നാഷനൽ കാൺഗ്രസ്സ് സ്ഥാപിതമായ വിവരം കഴിഞ്ഞ അദ്ധ്യായത്തിൽ പറഞ്ഞല്ലോ. ജനങ്ങൾ മൊത്തത്തിൽ പ്രതിഷേധം പുറപ്പെടുവിക്കാനാരംഭിച്ചപ്പോൾ ബ്രിട്ടീഷുകാർ ചില പരിഷ്ക്കാരങ്ങൾ ഏർപ്പെടുത്തി. എങ്കിലും ഭിന്നിപ്പിച്ചു ഭരിക്കുക എന്ന നയം അവർ തുടൎന്നു പോന്നു. നാഷനൽ കാൺഗ്രസ്സിനെതിരായി മുസ്ലീംലീഗു് ശക്തി പ്രാപിച്ചുവന്നു. മുസ്ലീം കവിയായ ഹാലിയുടെ ഗീതങ്ങൾ മുസ്ലീങ്ങളെ ചൊടിപ്പിച്ചു. സെയ്ദ് അഹമ്മദ്ഖാൻ ആലിഗാറിൽ ഒരു മുസ്ലീം കാളേജു് സ്ഥാപിച്ചു. ഇപ്രകാരം പാകിസ്ഥാൻ എന്ന ആശയത്തിൻെറ ബീജം ഇന്ത്യയിൽ മുളച്ചു. ഹിന്ദുമുസ്ലീം പ്രശ്നം ഒരു കീറാമുട്ടിയായി സ്വാതന്ത്ര്യസമരത്തെ ശിഥിലമാക്കിക്കൊണ്ടിരുന്നു.

ഒന്നാംലോക മഹായുദ്ധത്തിൽ ഇൻഡ്യൻ പട്ടാളം ബ്രിട്ടീഷുകാൎക്കുവേണ്ടി യുദ്ധം ചെയ്തു. യുദ്ധാനന്തരം ഇൻഡ്യയെ സ്വതന്ത്രയാക്കാമെന്നായിരുന്നു

ബ്രിട്ടീഷുകാർ പറഞ്ഞിരുന്നതു്; എന്നാൽ അവർ പ്രതിജ്ഞ പാലിച്ചില്ല. എന്നുതന്നെയല്ല സ്വാതന്ത്ര്യത്തിനു വേണ്ടി വാദിക്കുന്നതു കുററകരമാക്കുന്ന നിയമങ്ങളും അവർ ഉണ്ടാക്കി.

കത്തിയവാറിലുള്ള പോർബന്തർ ജില്ലയിൽ ജനിച്ച മോഹൻദാസ് കരംചന്ദ് ഗാന്ധി അക്കാലത്തു് തെക്കേ ആഫ്രിക്കയിൽ ഇന്ത്യക്കാർക്കു വേണ്ടി സമരം ചെയ്യുകയായിരുന്നു. അദ്ദേഹം ഇന്ത്യയിൽ വന്നു് ജനങ്ങൾക്കു് നേതൃത്വം നൽകി. പുതിയ ഒരു സമര സമ്പ്രദായമായിരുന്നു ഗാന്ധിജി സ്വീകരിച്ചതു്. ശത്രുവിനോടു നിസ്സഹകരിക്കുകയും, അഹിംസയുടെ മാർഗ്ഗത്തിൽ കൂടി സമരം തുടരുകയും ചെയ്യുവാൻ ഗാന്ധിജി ജനങ്ങളെ ഉപദേശിച്ചു. ബ്രിട്ടീഷുകാരുടെ ഭരണംകൊണ്ടു് ഇന്ത്യയ്ക്കു നഷ്ടപ്പെട്ട വ്യവസായത്തെ ഉദ്ധരിക്കുവാൻ വേണ്ടി അദ്ദേഹം സ്വദേശിപ്രസ്ഥാനം പ്രചരിപ്പിച്ചു. ഹിന്ദുമതത്തിലെ ജാതിഭേദംകൊണ്ടുള്ള ഉച്ചനീചത്വം പരിഹരിക്കുവാൻ ഗാന്ധിജി ആവോളം പരിശ്രമിച്ചു. താണ ജാതിക്കാർക്കു് അദ്ദേഹം ഹരിജനങ്ങൾ എന്നു പേരു നൽകി. ഗാന്ധിജി ഹരിജനങ്ങളുടെ കൂടെ പാർക്കുകയും അവരെ മനുഷ്യരായി കണക്കാക്കുവാൻ മററു ഹിന്ദുക്കളോടു് അപേക്ഷിക്കുകയും ചെയ്തു. ബ്രിട്ടീഷുകാർ ഈ പുതിയ നേതാവിനെ എതിർക്കുവാൻ തന്നെ നിശ്ചയിച്ചു.

ഗാന്ധിജി ഇന്ത്യാക്കാരുടെ മഹാനേതാവായിക്കഴിഞ്ഞിരുന്നു. ഗാന്ധിജിയെ ബ്രിട്ടീഷുകാർ തടവിലാക്കി.

ഇക്കാലത്തു് മറെറാരു ദാരുണസംഭവം ഉണ്ടായി. അമൃതസരസ്സിലെ ഒരു പൂന്തോട്ടമായ ജാലിയൻവാലാബാഗിൽ അനേകം ഇന്ത്യക്കാർ കൊല്ലപ്പെട്ടു. ചുററുപാടും മതിൽ കെട്ടിയടച്ചിരുന്ന ആ പൂന്തോട്ടത്തിനു് ഒരു വാതിൽ മാത്രമേയുണ്ടായിരുന്നുള്ളു. നേതാക്കന്മാരുടെ പ്രസംഗം കേൾക്കുവാനായി തോട്ടത്തിൽ ആളുകൾ തിങ്ങിക്കൂടിയിരുന്നു. ബ്രിട്ടീഷ പട്ടാളക്കാർ തോട്ടത്തിൻെറ വാതിൽക്കൽ അണിനിരന്നു് ഉള്ളിലേയ്ക്കു് വെടിയുണ്ടകൾ വർഷിക്കാൻ തുടങ്ങി. ഒട്ടേറെപ്പേർ മരിച്ചു. ഈ സംഭവം ഇന്ത്യയെ നടുക്കുകയും ബ്രിട്ടീഷുകാരോടുള്ള പ്രതികാരേച്ഛയെ വർദ്ധിപ്പിക്കുകയും ചെയ്തു; വിയോജിച്ചുനിന്ന ഹിന്ദുക്കളും മുസ്ലീങ്ങളും ഈ ഘട്ടത്തിൽ സംഘടിച്ചു. അടിമത്തത്തിൽനിന്നു മോചനം നേടാൻവേണ്ടി ജനങ്ങൾ എന്തും ബലികഴിക്കാൻ തയാറായിരുന്നു. അതോടുകൂടി ഇന്ത്യൻ നാഷനൽ കാൺഗ്രസ്സിൻെറ ശക്തിയും വർദ്ധിച്ചു.

റഷ്യൻ വിപ്ളവത്തിനുശേഷം തൊഴിലാളികൾ ഉണർന്നതിൻെറ ഫലമായി ഇന്ത്യയിലും തൊഴിലാളി

കൾ സംഘടിക്കുവാൻ ശ്രമിച്ചു തുടങ്ങി. ഭരണാധികാരികൾ ഈ സംരംഭത്തെ ആരംഭം മുതൽ തടഞ്ഞു. എന്നാൽ ഇന്ത്യയുടെ നാനാഭാഗത്തും തൊഴിലാളിയൂണിയനുകൾ ഉണ്ടായി. തൊഴിലാളികൾക്കു നേതൃത്വംകൊടുത്ത പലരേയും ബ്രിട്ടീഷ് ഗവർമ്മെൻറു തടവിൽ പാർപ്പിച്ചു. എന്നാൽ ലോകത്തിലുള്ള തൊഴിലാളിവർഗ്ഗം മുഴുവൻ ഇന്ത്യൻ തൊഴിലാളികളോടു് അനുഭാവം പ്രകടിപ്പിച്ചു തുടങ്ങിയപ്പോൾ ബ്രിട്ടീഷുകാർക്കു രക്ഷയില്ലാതായി. തൊഴിലാളികൾക്കു സംഘടിക്കുവാനുള്ള സ്വാതന്ത്ര്യം നൽകാൻ അവർ നിർബ്ബന്ധിതരായി.

ഗാന്ധിജിയുടെ അക്രമരഹിതസമരം ചില ചെറുപ്പക്കാർക്കു് ഹിതമായില്ല. സായുധസമരമാണു് ആവശ്യമെന്നു് അവർ ശഠിച്ചു. പഞ്ചാബിയായ ഭഗത്സിംഗ് എന്ന യുവാവു് പോലീസുകാരെ ആക്രമിച്ചു. അദ്ദേഹത്തെ സർക്കാർ വേട്ടയാടി പിടികൂടി തൂക്കിക്കൊന്നു.

നികുതിനിഷേധം ഇക്കാലത്തു് ഫലപ്രദമായി ആരംഭിച്ചു കഴിഞ്ഞിരുന്നു. ഉപ്പിനു് സർക്കാർ ഏറിയ നികുതി ചുമത്തിയിരുന്നു. അതിനെ പ്രതിഷേധിക്കാനായി നിയമം ലംഘിച്ചുകൊണ്ടു് ഉപ്പു് ഉണ്ടാക്കുവാൻ ഗാന്ധിജിയും അനുയായികളും ഒരുമ്പെട്ടു. അവർ ദണ്ഡി

യിലേക്ക് യാത്രചെയ്ത് ഉപ്പു നിർമ്മിച്ചു. ആ കുററത്തിന് ഗാന്ധിജിയെ സർക്കാർ തടവിലാക്കി.

ഇടയ്ക്കിടയ്ക്ക് സർക്കാർ ചില രാജിശ്രമങ്ങൾ ആരംഭിച്ചു. എന്നാൽ അതുകൊണ്ടൊന്നും ഫലമുണ്ടായില്ല. ജനകീയസമരം അടിച്ചമർത്താൻ സാദ്ധ്യമല്ലെന്ന് സർക്കാരിനു ബോദ്ധ്യമായിത്തുടങ്ങി. ക്രമേണ പതിനൊന്നു സംസ്ഥാനങ്ങളിലെ ഭരണം കാൺഗ്രസ്സ് ഏറെറടുത്തു. ഇതു് സർക്കാരിൻെറ ഒരു തന്ത്രമായിരുന്നു. കേന്ദ്രവുമായി കാൺഗ്രസ്സിനെ ബന്ധപ്പെടുത്താത്ത ഒരു പരിഷ്കാരമായിരുന്നു അതു്. ഏറെത്താമസിയാതെ സംസ്ഥാന ഭരണം കാൺഗ്രസ്സുകാർ ഉപേക്ഷിച്ചു.

ഈ അവസരത്തിലെല്ലാം ഹിന്ദുമുസ്ലീംവൈരം വർദ്ധിപ്പിക്കുവാൻ സർക്കാർ കിണഞ്ഞു ശ്രമിച്ചുകൊണ്ടിരുന്നു.

## ചോദ്യങ്ങൾ

1. ഗാന്ധിജിയുടെ ആഗമം ഇന്ത്യൻ സ്വാതന്ത്ര്യസമരത്തെ എത്രത്തോളം സഹായിച്ചു?
2. നികുതി നിഷേധം, തൊഴിലാളി സംഘടനകൾ ഇവയെപ്പററി ചുരുക്കി എഴുതുക.
3. ഭഗത സിംഗിനെപ്പററി എന്തറിയാം?

---

# VIII

## ഇന്ത്യവിടുക

---

രണ്ടാംലോകമഹായുദ്ധമാരംഭിച്ചപ്പോൾ ബ്രിട്ടീഷുകാർക്ക് ഇൻഡ്യയിൽനിന്നു് സൈന്യസഹായവും മററും ആവശ്യമായിത്തീർന്നു. അപ്പോൾ കാൺഗ്രസ്സ് അതിനു കൂട്ടാക്കിയില്ല. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നൽകിയാൽ അതിനുശേഷം ബ്രിട്ടീഷുകാരോടു സഹകരിക്കാമെന്നായിരുന്ന അവരുടെ വാദം. കാര്യം ഗൗരവമുള്ളതാണെന്നു് അധികാരികൾക്കു തോന്നി. അവർ ഒരു ദൂതനെ കൂടിയാലോചനകൾക്കായി ഇന്ത്യയിലേയ്ക്കു് അയച്ചു. അതുകൊണ്ടു് വലിയ വിശേഷമൊന്നുമുണ്ടായില്ല. ആ ഘട്ടത്തിലാണു് ഗാന്ധിജി ഒരു മുദ്രാവാക്യം പ്രചരിപ്പിച്ചതു്. 'ഇന്ത്യ വിടുക' എന്നതായിരുന്നു ആ മുദ്രാവാക്യം. ഈ മുദ്രാവാക്യം പ്രമേയമായി അവതരിപ്പിക്കുവാനും, അധികാരസ്ഥാനങ്ങളിലെത്തിക്കുവാനും നാട്ടിന്റെ നാനാഭാഗത്തും യോഗങ്ങൾ കൂടണമെന്നു നിശ്ചയിച്ചു. അധികാരികൾ ഈ വിപത്തിനെ തടയാൻവേണ്ടി നേതാക്കന്മാരെ കൂട്ടത്തോടെ ജയിലിലടച്ചു. നാടുമുഴുവൻ ഇളകി. ഗാന്ധിജി പ്രചരിപ്പിച്ച അക്രമരാഹിത്യം ജനങ്ങൾ വിസ്മരിച്ചു.

നേതാജി സുഭാഷ് ചന്ദ്രബോസ് ഇന്ത്യൻ ദേശീയ സേനയെ സംഘടിപ്പിച്ച് ബ്രിട്ടീഷുകാരെ ഇവിടെനിന്നു പായിക്കുവാൻ തയാറായി. എന്നാൽ അദ്ദേഹം എങ്ങനെയോ അപ്രത്യക്ഷനായി. അതോടുകൂടി ഇന്ത്യൻ ദേശീയസേന ശിഥിലമായി. അതിൽ പലരേയും രാജദ്രോഹക്കുററത്തിന് വിസ്തരിക്കുവാനും തുടങ്ങി. കാൺഗ്രസ്സ് അവരെ രക്ഷിക്കുവാൻ മുൻപോട്ടു വന്നു.

രണ്ടാംലോകമഹായുദ്ധം അവസാനിച്ചു. ബ്രിട്ടീഷുഭരണം യാഥാസ്ഥിതിക കക്ഷിയിൽനിന്ന് തൊഴിലാളിക്കക്ഷിയിലേയ്ക്കു പകന്നു. ഈ ഘട്ടത്തിൽ ഇന്ത്യയുടെ സ്വാതന്ത്ര്യപ്രശ്നം പരിഹരിക്കുവാൻ ഒരു ശ്രമം നടന്നു. പാകിസ്ഥാൻവാദം ശക്തി പ്രാപിച്ചിരുന്നു. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം നൽകിയാൽ ഇവിടെ കലാപമുണ്ടാകുമെന്നും, ഹിന്ദുക്കളും മുസ്ലീങ്ങളും യോജിച്ചെങ്കിൽ മാത്രമേ ബ്രിട്ടീഷുകാർ ഇന്ത്യ വിട്ടുപോകാൻ തയാറുള്ളു എന്നുമായി അടുത്ത വാദം. ഹിന്ദു—മുസ്ലീം ഐക്യത്തിനുവേണ്ടി നേതാക്കന്മാർ വളരെ പരിശ്രമിച്ചു; ഫലിച്ചില്ല. ഒടുവിൽ ഇന്ത്യ വിഭജിക്കാൻ നിശ്ചയിച്ചു. അങ്ങനെ ഇന്ത്യയും പാകിസ്ഥാനും ഉണ്ടായി. ഇന്ത്യയ്ക്കു സ്വാതന്ത്ര്യം ലഭിച്ചു.

ഇന്ത്യൻ പ്രധാനമന്ത്രിയായി ജവഹർലാൽനെഹ്റു ഭരണഭാരമേററു. അദ്ദേഹത്തിൻെറനേതൃത്വത്തിൽഇന്നും

ഭരണം തുടൻവരികയാണല്ലോ. ഇന്ത്യ വിഭജിച്ചതോടു കൂടി പാകിസ്ഥാനിലേയ്ക്കും ഇന്ത്യയിലേയ്ക്കും അഭയാത്ഥി പ്രവാഹം ഉണ്ടായി. ഹിന്ദുക്കൾ മുസ്ലീങ്ങളേയും, മുസ്ലീങ്ങൾ ഹിന്ദുക്കളേയും കൊന്നൊടുക്കി. സ്വാതന്ത്ര്യത്തിൻെറ ആരംഭത്തിൽതന്നെ നരബലികൾ ഒട്ടേറെ നടന്നു.

ഈ സമയത്തു് ഗാന്ധിജി ബംഗാളിലെ ഗ്രാമങ്ങളിൽ സഞ്ചരിച്ചു് ഹിന്ദുക്കളേയും മുസ്ലീങ്ങളേയും യോജിപ്പിക്കുവാൻ ശ്രമിച്ചുകൊണ്ടിരുന്നു. എന്നാൽ അദ്ദേഹത്തിനു് ഒരു ഹിന്ദുവിൻെറ വെടിയുണ്ടയേററു മരിക്കാനാണു് സംഗതിയായതു്. മഹാത്മജി ഡൽഹിയിലെ ഒരു പ്രാത്ഥനായോഗത്തിൽ സംബന്ധിക്കുവാൻ പോയപ്പോൾ മതഭ്രാന്തനായ ആ ഹിന്ദു അദ്ദേഹത്തെ വെടിവച്ചു വീഴ്ത്തി. ഇന്ത്യയുടെ ഏററവും മഹാനായ നേതാവു് അങ്ങനെ കഥാവശേഷനായി.

ചോദ്യങ്ങൾ

1. 'ഇന്ത്യ വിടുക' എന്ന മുദ്രാവാക്യം പ്രചരിപ്പിച്ചതിൻെറ ഫലം എന്തായിരുന്നു.
2. ഇന്ത്യ വിഭജിക്കാൻ കാരണമെന്തു്?

---

IX

## വീണ്ടും ഇന്ത്യ മുന്നോട്ട്

ഇന്ത്യയുടെ നഷ്ടപ്പെട്ടുപോയ കൃഷിയും, വ്യവസായവും, വാണിജ്യവും വീണ്ടെടുക്കുവാൻ ഗവമ്മെൻറ് പരമാവധി പരിശ്രമിച്ചുകൊണ്ടിരിക്കുകയാണിപ്പോൾ. പഞ്ചവത്സരപദ്ധതി എന്നു നിങ്ങൾ കേട്ടിരിക്കുമല്ലോ. ഒന്നാംപഞ്ചവത്സരപദ്ധതി അവസാനിച്ച് രണ്ടാംപഞ്ചവത്സരപദ്ധതി ആരംഭിക്കുവാൻ പോവുകയാണ്. ഇന്ത്യയുടെ പൊതുക്ഷേമമാണ് പഞ്ചവത്സരപദ്ധതികളുടെ ലക്ഷ്യം. ഗ്രാമീണരായ സാധാരണക്കാർക്കും, ഐശ്വര്യസമൃദ്ധമായ ജീവിതം നയിക്കുവാൻ തക്കവണ്ണം ഭദ്രമായ ഒരു ഭരണക്രമം സൃഷ്ടിക്കുവാനാണ് സർക്കാർ ശ്രമിക്കുന്നത്.

സ്വാതന്ത്ര്യം സിദ്ധിച്ചിട്ട് അധികകാലമായില്ലെങ്കിലും ഇന്ത്യ ഇതിനകം ലോകത്തിൻെറ ശ്രദ്ധയിൽ പെട്ടുകഴിഞ്ഞു. ലോകത്തിലുള്ള രാഷ്ട്രങ്ങൾ ആയുധങ്ങളൊരുക്കി സമരത്തിനു തയാറായിരിക്കുന്ന ഈ ഘട്ടത്തിൽ ഇന്ത്യ സമാധാനത്തിൻെറ സന്ദേശം മുഴക്കുന്നു. സൗഹാർദ്ദം കൊണ്ടു നേടാൻ വയ്യാത്ത യാതൊന്നുമില്ലെന്ന് ഇന്ത്യ വിശ്വസിക്കുകയും ചെയ്യുന്നു. പരസ്പരവൈരി

കളായ റഷ്യയോടും അമേരിക്കയോടും സഖ്യം പുലർത്തിക്കൊണ്ടു് ഇന്ത്യ നിക്ഷ്പക്ഷത പാലിക്കുന്നു.

അങ്ങനെ നൂററാണ്ടുകളിലെ അടിമത്തത്തിൽനിന്നുണന്നു് ഇന്ത്യ മുന്നോട്ടു പോകുന്നു. നമ്മുടെ ലക്ഷ്യവും അതുതന്നെയായിരിക്കട്ടെ;—

## ഇന്ത്യ മുന്നോട്ടു്

### ചോദ്യങ്ങൾ

1. ഇന്ത്യയുടെ വിദേശനയത്തിന്റെ പ്രത്യേകത എന്തു് ?
2. പഞ്ചവൽസരപദ്ധതികളുടെ ഉദ്ദേശം വിവരിക്കുക.

---

Printed at the P. K. Memorial Press, Trivandrum.

# അഭിപ്രായങ്ങൾ

"ബാലഹൃദയങ്ങളിൽ സഹജമായ അത്ഭുതവും ജിജ്ഞാസയും വളർത്തി, അവരുടെ വിജ്ഞാന സംസ്കാരങ്ങളെ വികസിപ്പിച്ചു കൊണ്ടുവരുവാൻ പര്യാപ്തമായ രീതിയിലും ഭാഷയിലും രചിച്ചിട്ടുള്ള ഈ ഗ്രന്ഥങ്ങൾ നമ്മുടെ സാഹിത്യത്തിന്റെ അനർഘമായ സമ്പത്താണ്."

മഹാകവി, ജി. ശങ്കരക്കുറുപ്പ്.

* * * * *

"വളർന്നുവരുന്ന പൗരന്മാർ അവശ്യം അറിഞ്ഞിരിക്കേണ്ട വിവിധ വിഷയങ്ങളെക്കുറിച്ചു ലളിതവും സുഗമവുമായ ശൈലിയിൽ എഴുതിയിട്ടുള്ള ഈ ഗ്രന്ഥപരമ്പര അധ്യാപകന്മാർക്കും അധ്യേതാക്കൾക്കും ഒരുപോലെ അനുഗ്രഹമായിരിക്കുമെന്ന് ഞാൻ വിശ്വസിക്കുന്നു."

എൻ. ഗോപാലപിള്ള എം. എ.
പ്രിൻസിപ്പൽ, രാജകീയ സംസ്കൃതകോളേജ്,
തിരുവനന്തപുരം

* * * * *

"ഈ ഗ്രന്ഥങ്ങളുടെ രചനയിൽ ഒരോ ഘട്ടത്തിലുമുള്ള വിദ്യാർത്ഥികളുടെ മനോവികാസം, താല്പര്യങ്ങൾ, ഭാഷാസാധീനത മുതലായവയെല്ലാം ഔചിത്യപൂർവ്വം പരിഗണിച്ചിട്ടുള്ളതു കണ്ടപ്പോൾ എനിക്കു വലിയ സന്തോഷം തോന്നി. ഭാഷയുടെ ശ്രേണീകരണത്തിൽ പ്രദർശിപ്പിച്ചിട്ടുള്ള ഉചിതജ്ഞത പ്രശംസാർഹം തന്നെ. ബാലസാഹിത്യഗ്രന്ഥങ്ങൾ രചിക്കുന്ന ഗ്രന്ഥകാരന്മാർ നിങ്ങളെ അനുകരിച്ചെങ്കിൽ!"

എം. രാമകൃഷ്ണൻനായർ എം. ഏ. എൽ. റ്റി.
മലയാളവകുപ്പധ്യക്ഷൻ, ട്രെയിനിംഗ് കോളേജ്,
തിരുവനന്തപുരം

The Mahatma Printing Works, Trivandrum.